


# യാമം തോറും കണ്ണീരാൽ...

**പൗ**രസ്ത്യ ക്രിസ്തീയ ആദ്ധ്യാത്മിക പാരമ്പര്യത്തിലെ ജീവിത വിശുദ്ധി, പ്രാർത്ഥന, മനുഷ്യസ്നേഹം എന്നീ മൂന്ന് വിശേഷതകളുടെ പ്രസ്ഫുരണം സവിശേഷമായ സൗകുമാര്യത്തോടെ വിളങ്ങിയ താപസജ്യോതിസ്സായിരുന്നു പരിശുദ്ധ പരുമല തിരുമേനി. സ്തുതി ചൊവ്വാക്കപ്പെട്ട ഈ ആദ്ധ്യാത്മിക സംസ്കൃതിയുടെ തെളിവാർന്ന നിദർശനമാണ് പുരുഷാന്തരങ്ങൾക്ക് ആത്മജ്യോതിസ്സായി അദ്ദേഹത്തെ മാറ്റിയത്. ശൈശവം മുതൽ തുടർന്നുവന്ന പ്രാർത്ഥനാ ജീവിതവും ആഴമായ വിശ്വാസത്തിൽ നിന്ന് ഉരുത്തിരിഞ്ഞ കഠിന വ്രതാനുഷ്ഠാനങ്ങളും നിർമ്മലമായ പൗരോഹിത്യ ശുശ്രൂഷയിലൂടെ വളർത്തിയെടുത്ത കൗദാശിക ജീവിതവും പരിശുദ്ധ പിതാവിനെ ദൈവാനുഭവത്തിന്റെയും ദൈവീകരണത്തിന്റെയും ഉത്തുംഗ ശൃംഘലത്തിലേക്ക് ഉയർത്തി. ഹൃദയത്തിന്റെ മാർഗ്ഗമായ ഭക്തിയിൽ കൂടി നിരന്തരവും അനസ്യൂതവുമായ പ്രാർത്ഥനയിൽകൂടി ജീവിത വിശുദ്ധിയിലൂടെയും ദൈവസംസർഗ്ഗത്തിലൂടെയും ജന്മസാഫല്യം നേടിയ ഒരു സുകൃതിയായിരുന്നു പരി. പിതാവ്. ലാളിത്യമാർന്ന ജീവിതത്തെ നിർമ്മലമായ ഹൃദയവും പ്രകാശപൂർണ്ണമായ ബോധവും അനേകരുടെ ജീവിതത്തെ പ്രാഭവപൂർവ്വം രൂപാന്തരപ്പെടുത്തി.

സഭാചിത്രകവി പരേതനായ ആർട്ടിസ്റ്റ് ബേബിയുടെ വരികളിൽ തിരുമേനിയെ വിശേഷിപ്പിക്കുന്നത് ഇങ്ങനെയാണ്. "യാമം തോറും കണ്ണീരാൽ കർത്തൃസന്നിധെ സാഷ്ടാംഗം പ്രാർത്ഥന നോമ്പുപവാസങ്ങൾ പാലിച്ചോനെ പരിശുദ്ധ..." കണ്ണീരോടുള്ള പ്രാർത്ഥനയായിരുന്നു പരിശുദ്ധ പരുമല തിരുമേനിയുടെ ആത്മീയമായ ആർദ്രതയുടെ രഹസ്യം. 7-ാം നൂറ്റാണ്ടിൽ ജീവിച്ച നിനുവയിലെ വി. ഇസഹാക്ക് ഇങ്ങനെ പ്രബോധിപ്പിക്കുന്നുണ്ട്. "ദൈവത്തിന്റെ സർവ്വ സൃഷ്ടിയോടുമുള്ള ആർദ്ര സ്നേഹത്താൽ ഒരുവനു വറ്റിപ്പോകാത്ത കണ്ണീർ പ്രഹാഹം ഉണ്ടാകാം. അത് സ്വന്തം പാപങ്ങളെയോ അപരന്റെ പാപത്തെയോ ഓർത്തുള്ള പശ്ചാത്താപത്തിന്റെ കണ്ണുനീർ മാത്രമല്ല, ശുദ്ധമായ ആനന്ദത്തിന്റെ, ആർദ്രമായ കരുണയുടെ അവസാനിക്കാത്ത മിഴിനീർ പ്രവാഹമുണ്ടാകാം. അത് കരുണാനിർഭരമായ ഹൃദയത്തിന്റെ കണ്ണുനീരായി സകലത്തെയും ആർദ്രമാക്കുന്നു."

ഒരു താപസിയുടെ ജീവിതം എന്നും അനുതാപത്തിനുള്ള അഭിവാഞ്ജയാണ്. ക്രിസ്തുവിലുള്ള വിശ്വാസം മൂലം സംശുദ്ധവും സ്നേഹാർദ്രവുമായ മനുഷ്യജീവിതം നയിച്ചു ക്രിസ്ത്യാനുരൂപിയായി തീർന്നവനായിരുന്നു ആ തപോചൈതന്യം പുലർത്തിയ പരിശുദ്ധ പിതാവ്. പ്രാർത്ഥനയുടെ പാരസ്പര്യത്തിലൂടെ ക്രിസ്തുവിലുള്ള അനന്ത സ്നേഹത്തെ പ്രകടിപ്പിക്കുവാനും ആ ആത്മീയ സാധനയെ സഹജീവികളിലേക്ക് പകർന്നു നൽകുവാനും അദ്ദേഹത്തിനു കഴിഞ്ഞു. തപോനിഷ്ഠയുടെ തേജസ്സും സമസൃഷ്ടി സ്നേഹത്തിന്റെ ആഴവും സ്വജീവിതത്തിൽ സമന്വയിപ്പിച്ച ആദ്ധ്യാത്മിക ചൈതന്യത്തിന്റെ അനിർവചനീയമായ ഉറവയായിരുന്നു.

മിഴികളിലും മൊഴികളിലും തപോനിഷ്ഠയുടെ തേജസ്സും സമസൃഷ്ടി സ്നേഹത്തിന്റെ ആഴവും തെളിവാർന്ന് നിന്ന ആത്മീയ സാധനയെ സാഫല്യത്തിൽ എത്തിക്കുക എന്നതായിരുന്നു ജീവിത ലക്ഷ്യം. മനുഷ്യബന്ധമെന്നത് മതത്തിന്റെയോ ജാതിയുടെയോ സാമൂഹ്യ നിലവാരത്തിന്റെയോ അതിരുകളിടാവുന്നതല്ല എന്ന ബോധ്യത്തിലൂടെ അധഃസ്ഥിതരുടെ ഉന്നമനത്തിനായി അവരുടെ ആത്മീയവും ഭൗതീകവുമായ അന്തസ്സ് ഉയർത്താൻ പരിശുദ്ധ പരുമല തിരുമേനി പ്രവർത്തിച്ചു. വരേണ്യവർഗ്ഗം കീഴാളർക്ക് വിദ്യ നിഷേധിച്ചിരുന്ന കാലത്ത് യഥാസ്ഥിതികമായ കെട്ടുപാടുകളിൽ നിന്ന് അവരെ മോചിപ്പിക്കുവാനും വിദ്യാഭ്യാസത്തിലൂടെ വ്യക്തികൾക്കും സമൂഹത്തിനും സഭയ്ക്കുമുണ്ടാകുന്ന ഗുണകരമായ മാറ്റങ്ങൾ ദീർഘദർശനം ചെയ്ത പരി. പതാവ് വിദ്യാലയങ്ങൾ സ്ഥാപിക്കാൻ മുൻകൈയെടുത്തു എന്നത് സമസൃഷ്ടി സ്നേഹത്തിന്റെ ഉത്തമ ദൃഷ്ടാന്തമാണ്. 'സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രേ ഉത്തമനായ ദൈവഭക്തൻ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്ക് സ്നേഹിക്കാനാണ്' എന്ന് പരിശുദ്ധ പരുമല തിരുമേനി നമ്മെ ഓർമ്മിപ്പിക്കുന്നു.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

1987 - 2016

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

# ബഥേൽ പത്രിക

ഒക്ടോബർ 2016 വാല്യം: 29 ലക്കം: 10




## താളുകളിൽ....




**വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 130 |
| 2 വർഷം | ₹ 260 |
| 5 വർഷം | ₹ 650 |
| 10 വർഷം | ₹1300 |

**പരസ്യ നിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner B/W Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |



**Bethel Pathrika. P.B. No. 38**
**Chengannur, Kerala. 689 121**
**Ph./Fax: +91 479 2451331**
**Emial: bethelpatrika@gmail.com**
**Website: www.bethelpatrika.org**





# വിവാദങ്ങൾ സ്വാശ്രയ മേഖലയെ ദുർബലപ്പെടുത്തും

**നി**രന്തരമായ വിവാദങ്ങൾക്ക് വേദിയായി മാറുന്ന കേരളത്തിലെ സ്വാശ്രയമേഖല വീണ്ടും സംഘർഷങ്ങൾക്കും ഭരണസ്തംഭനത്തിനും കാരണമാകുന്നു. സ്വാശ്രയ മേഖലയുടെ രൂപീകരണത്തെപ്പറ്റിയുള്ള ശരിയായ ധാരണ ഇന്ന് വിവാദങ്ങൾ സൃഷ്ടിക്കുന്നവർക്ക് എത്രമാത്രം ഉണ്ടെന്നുള്ളത് സംശയമാണ്. കേരള വിദ്യാഭാസ മേഖലയെ തകർക്കുവാൻ തക്കവണ്ണം ശക്തിയാർജ്ജിച്ച അന്യസംസ്ഥാന വിദ്യാഭ്യാസ ലോബികളുടെ ഇടപെടലുകളും, ഉപരിപഠനത്തിനായി നെട്ടോട്ടം ഓടേണ്ടിവന്ന മാതാപിതാക്കളുടെയും വിദ്യാർത്ഥികളുടെയും ദുരിതങ്ങളും, സർക്കാരിന്റെ സാമ്പത്തിക ഭദ്രതക്കുറവും പലവട്ടം പരിഗണനയ്ക്ക് വിധേയമാക്കിയാണ് ആന്റണി സർക്കാർ രണ്ട് 'സ്വാശ്രയ കോളേജുകൾ ഒരു സർക്കാർ കോളേജിന് സമം' എന്ന സമവാക്യം കണ്ടുപിടിച്ചത്. സ്വാശ്രയ മേഖലയിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ നടത്തുവാൻ ആദ്യകാലങ്ങളിൽ ക്ഷണിക്കപ്പെട്ടവരെ പിന്നീട് തെരുവിൽ അഴിമതിയുടെ പേരിൽ വിചാരണ ചെയ്യുന്ന കാഴ്ചയാണ് കേരളം കണ്ടത്.

തലവരിപ്പണം ഒരു സാമൂഹിക തിന്മയായി കേരള സമൂഹത്തിൽ ഉയർത്തിക്കാട്ടി സ്വാശ്രയ മേഖലയിൽ പ്രവർത്തിക്കുന്നവരെ വെറും കച്ചവടക്കാർ ആയി തരം താഴ്ത്തി. സർക്കാർ കെട്ടിടങ്ങൾ നിർമ്മിച്ച് നൽകി അവയുടെ നടത്തിപ്പ് സ്വാശ്രയ മാനേജ്മെന്റുകളെ ഏൽപ്പിച്ചിരുന്നു എങ്കിൽ മേൽ സൂചിപ്പിച്ച ആരോപണങ്ങൾക്ക് അടിസ്ഥാനമുണ്ടാകുമായിരുന്നു. ചോക്കിന്റെ കഷണംപോലും നൽകാതെ എല്ലാ അടിസ്ഥാന സൗകര്യ വികസനങ്ങളും സ്വാശ്രയ മാനേജ്മെന്റുകൾ ഏറ്റെടുത്തപ്പോൾ അതിന്റെ ഒരു ഭാഗം വിദ്യാർത്ഥികളുടെ ഫീസായി ഉൾപ്പെടുത്തുന്നത് സ്വാഭാവികമാണ്.

സമർത്ഥരായ കുട്ടികളുടെ വിദ്യാഭ്യാസം ഒരു കാരണവശാലും നിഷേധിക്കുവാൻ കഴിയുകയില്ല. നീറ്റ് പോലുള്ള പ്രവേശന പരീക്ഷകൾ ഉന്നത നിലയിൽ പാസ്സാകുന്ന കുട്ടികൾക്കാവശ്യമായ സ്കോളർഷിപ്പുകൾ സർക്കാരും മാനേജ്മെന്റും ചേർന്ന് ക്രമീകരിച്ചാൽ ഈ പ്രതിസന്ധി മറികടക്കുവാൻ സാധിക്കും. സമൂഹത്തിലെ ദുർബല വിഭാഗങ്ങളിൽപ്പെട്ടവരുടെ പ്രവേശനം അത് അടുത്ത വിഷയം. ദുർബല വിഭാഗത്തിൽപ്പെട്ടവരുടെ സാമൂഹികവും സാമ്പത്തികവും ആയ ഉന്നതിക്കു വേണ്ടി നിരവധി സ്കോളർഷിപ്പുകൾ കേന്ദ്ര സംസ്ഥാന സർക്കാരുകൾ നൽകുന്നുണ്ട്. ഈ സ്കോളർഷിപ്പുകളുടെ ഫലപ്രദമായ, നീതിപൂർവ്വമായ വിതരണത്തിലൂടെ ഈ പ്രതിസന്ധികളെ അതിജീവിക്കുവാൻ കഴിയും.

വിദ്യാഭ്യാസം ആഗോള നിലവാരത്തിലേക്ക് ഉയരണമെങ്കിൽ മികച്ച ചുറ്റുപാടുകൾ ക്രമീകരിക്കേണ്ടതുണ്ട്. ഈ ക്രമീകരണങ്ങൾക്ക് ഭാരിച്ച സാമ്പത്തികം അനിവാര്യമാണ്. ഒന്നുകിൽ സർക്കാർ പൂർണ്ണമായും സ്വാശ്രയ മേഖല ഏറ്റെടുക്കുക, അല്ലെങ്കിൽ സ്വാശ്രയ മേഖലയ്ക്ക് കാര്യക്ഷമമായി പ്രവർത്തിക്കുവാൻ ആവശ്യമായ സാഹചര്യങ്ങൾ ഒരുക്കുക. ആവശ്യത്തിനും അനാവശ്യത്തിനും ഉള്ള ഇടപെടലുകളും വിവാദങ്ങളും സമരങ്ങളും ഈ പ്രതിസന്ധിക്ക് ആക്കം വർദ്ധിപ്പിക്കുക മാത്രമേ ചെയ്യുകയുള്ളൂ. രാജ്യത്തിന്റെ നന്മയെക്കരുതി എല്ലാ വിഭാഗങ്ങളും സമവായത്തിലെത്തിച്ചേരണമെന്നാണ് എന്റെ അഭിപ്രായം.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

**വേദപഠനം**

ഡോ. എം. കുര്യാക്കോസ്, പുല്ലുവഴി

# ഏലിയാവിന്റെ പ്രാർത്ഥന



"ഏലിയാവ് നമുക്ക് സമസ്വഭാവമുള്ള ഒരു മനുഷ്യൻ ആയിരുന്നു. മഴ പെയ്യാതിരിക്കേണ്ടതിന് അവൻ പ്രാർത്ഥനയിൽ അപേക്ഷിച്ചു. മൂന്നു സംവത്സരവും ആറുമാസവും ദേശത്ത് മഴ പെയ്തില്ല. അവൻ വീണ്ടും പ്രാർത്ഥിച്ചപ്പോൾ ആകാശത്തു നിന്ന് മഴ പെയ്തു. ഭൂമിയിൽ ധാന്യം വിളഞ്ഞു." (യാക്കോബ്: 5.17)

ഏലിയാ പ്രവാചകനെപ്പറ്റിയുള്ള ഏറ്റവും ലളിതമായ സാക്ഷ്യമാണ് കർത്താവിന്റെ സഹോദരനായ യാക്കോബ് ശ്ലീഹാ ഇവിടെ എഴുതിയിരിക്കുന്നത്. ഏലിയാവിന് പാരമ്പര്യമോ കുടുബശ്രേഷ്ഠതയോ, പാണ്ഡിത്യമോ, ദൈവപ്രത്യക്ഷതയോ, പ്രത്യേക വരദാനമോ മുന്നമേ ഉള്ളതായി പറയുന്നില്ല. മൽക്കിസദേക്കിനെപ്പോലെ പിതാവോ മാതാവോ വംശാവലിയോ രേഖപ്പെടുത്തിയിട്ടില്ലാത്ത വ്യക്തി. 1 രാജാ.17-ാം അദ്ധ്യായത്തിൽ പൊടുന്നനവേ ഏലിയാവ് പ്രത്യക്ഷപ്പെടുന്നു. ബാലിന്റെ ആരാധകനായ ആഹാബ് രാജാവിനോട് ദൈവത്തിന്റെ അരുളപ്പാടുകൾ നിർഭയം പ്രസ്താവിച്ച് അവനെ നേർവഴിയിലേയ്ക്ക് തിരിയ്ക്കുവാൻ ഏലിയാവ് ശ്രമിക്കുന്നു. ഗിലയാദിലെ തിശ്ബിയിൽ നിന്നുള്ള തിശ്ബ്യനായ ഏലിയാവ് എന്ന (17:1) ഹ്രസ്വ വിശേഷണത്തിൽ അവന്റെ പൂർവകാല ചരിത്രം ചുരുക്കപ്പെട്ടിരിയ്ക്കുന്നു.

എബ്രായ ഭാഷയിൽ പ്രവാചകന്റെ പേര് ഏലിയാഹു എന്നാണ് . അർത്ഥം : "യാഹ് വേ എന്റെ ദൈവം " എന്ന്. തന്റെ ദൈവം ആരാണെന്ന് ഏലിയാവ് ആഹാബ് രാജാവിനോട് വെളിപ്പെടുത്തുന്നത് ഇപ്രകാരമാണ്. " ഞാൻ സേവിച്ചു നിൽക്കുന്ന യിസ്രായേലിന്റെ ദൈവമായ യഹോവ" (1 രാജാ. 17:1) യഹോവഭക്തിയുടെ ഏകാഗ്രത നഷ്ടപ്പെടുകയും ബാൽദേവന്റെ ആരാധനയ്ക്ക് രാജാവും ഇസബെല്ല രാജ്ഞിയും ജനങ്ങളെ പ്രേരിപ്പിയ്ക്കുകയും ചെയ്ത നിർണ്ണായക ഘട്ടത്തിൽ യിസ്രായേൽ ജനതയെ സത്യാരാധനയിലേയ്ക്ക് വീണ്ടും തിരികെ വരുത്തുവാൻ ദൈവം തെരഞ്ഞെടുത്ത അത്ഭുത പുരുഷനായിരുന്നു ഏലിയാവ്. തീഷ്ണമായ പ്രാർത്ഥനകൾ ദൈവ സന്നിധിയിൽ വിശ്വാസപൂർവ്വം അർപ്പിച്ച്, വൻകാര്യങ്ങൾ സാധിച്ച്,പഴയനിയമ പുതിയനിയമ ചരിത്രത്തിൽ അമർത്യനായിത്തീർന്ന പ്രവാചക ശ്രേഷ്ഠനാണ് ഏലിയാവ്.

ബി.സി. ഒൻപതാം നൂറ്റാണ്ടിൽ യിസ്രയേൽ രാജ്യം ഭരിച്ചിരുന്ന ആഹാബ് ഭരണ കാര്യങ്ങളിലും പോരാട്ടങ്ങളിലും അതിസമർത്ഥനായിരുന്നുവെങ്കിലും ധാർമ്മിക കാര്യങ്ങളിൽ പരാജയമായിരുന്നു. ഭാര്യ ഫിനീഷ്യക്കാരി ഇസബെല്ല അത്യാഗ്രഹിയായ ഒരു ദുഷ്ട സ്ത്രീ ആയിരുന്നു. അങ്ങനെ വിഗ്രഹാരാധനയിലേയ്ക്ക് ജനം വഴുതി വീഴുകയും യഹോവയെ മറക്കുകയും ചെയ്തപ്പോൾ താൻ സേവിയ്ക്കുന്ന സത്യദൈവത്തെ രാജാവിന് വെളിപ്പെടുത്തിക്കൊടുക്കുക എന്ന ദൗത്യം ഏലിയാ പ്രവാചകൻ വിശ്വാസപൂർവ്വം ഏറ്റെടുത്തു. അതിനു അവൻ തെരഞ്ഞെടുത്ത ആയുധമായിരുന്നു പ്രാർത്ഥന. "സൈന്യങ്ങളുടെ ദൈവമായ യഹോവയ്ക്കുവേണ്ടി ഞാൻ വളരെ ശുഷ്ക്കാന്തിച്ചിരിയ്ക്കുന്നു." എന്ന് അവൻ സ്വയം വെളിപ്പെടുത്തുന്നു. (1 രാജാ.19:10) താൻ സേവിയ്ക്കുന്ന യഹോവ സത്യദൈവമാണ്

എന്ന് തെളിയ്ക്കുവാനായി " ഈയാണ്ടുകളിൽ മഞ്ഞും മഴയും ഉണ്ടാവുകയില്ല" എന്ന് ഏലിയാവ് പ്രവചിച്ചു പറഞ്ഞു. തുടർന്ന് ദേശം മുഴുവനും ഉണങ്ങി വരളുകയും ക്ഷാമം അതി കഠിനമായിത്തീരുകയും ചെയ്തു. പക്ഷേ ദൈവദാസനായ ഏലിയാവിന് ഒരു ദിവസം പോലും വെള്ളം കിട്ടതെയോ അപ്പം ലഭിയ്ക്കാതെയോ വലയേണ്ടി വന്നിട്ടില്ല എന്ന് വിശുദ്ധ ഗ്രന്ഥം സാക്ഷിയ്ക്കുന്നു.

തുടർച്ചയായി മൂന്നരവർഷക്കാലം മഴ പെയ്തില്ല എന്നാണ് യാക്കോബ് ശ്ലീഹ എഴുതിയിരിക്കുന്നത്. ആ സമയം കഴിഞ്ഞപ്പോൾ ഏലിയാവ് കർമ്മേൽ പർവ്വതത്തിന്റെ മുകളിൽ കയറി നിന്ന് നിലത്ത് കുനിഞ്ഞ് മുഖം തന്റെ മുഴങ്കാലുകളുടെ നടുവിൽ വച്ച് പ്രാർത്ഥിച്ചു - മഴപെയ്യുവാനായി. ബാല്യക്കാരനോട് കടലിന് നേരെ നോക്കുവാൻ പറഞ്ഞു. അവൻ ചെന്ന് നോക്കിയിട്ട് ഒരു മേഘശകലം പോലും ഉയരുന്നില്ല എന്ന് പറഞ്ഞു. അവൻ വീണ്ടും പ്രാർത്ഥിച്ചു. അപ്രകാരം ഏഴു പ്രാവശ്യം ഏലിയാവ് മടുപ്പ് കൂടാതെ വിശ്വാസപൂർവ്വം മുട്ടിപ്പായി പ്രാർത്ഥിച്ചു. ഏഴാമത്തെ പ്രാവശ്യം ഒരു മനുഷ്യന്റെ കൈപ്പത്തിപോലെ കടലിൽ നിന്ന് കാർമേഘം പൊങ്ങിവന്നു. പെട്ടെന്ന് ആകാശവും മേഘവും കാറ്റും കൊണ്ടു നിറഞ്ഞു. വലിയ മഴ പെയ്തു. ദേശം പുഷ്ടി പ്രാപിച്ചു. (1 രാജാ.18:42)

രണ്ടാമതായി ഏലിയാവ് പ്രാർത്ഥിച്ചത് സ്വർഗ്ഗത്തിൽ നിന്ന് തീ ഇറങ്ങി ഹോമയാഗവും വിറകും ദഹിപ്പിയ്ക്കുന്നതിന് വേണ്ടിയായിരുന്നു. (2 രാജാ: 18:30-40) " അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യിസ്രായേലിന്റെയും ദൈവമായ യഹോവേ, യിസ്രായേലിൽ നീ മാത്രം ദൈവമെന്നും ഞാൻ നിന്റെ ദാസൻ എന്നും ഈ കാര്യങ്ങളൊക്കെയും ഞാൻ നിന്റെ കൽപനപ്രകാരം ചെയ്തു എന്നും ഇന്ന് വെളിപ്പെട്ടുവരട്ടെ. യഹോവേ എന്നോട് ഉത്തരമരുളണമെ. നീ ദൈവം തന്നെ. യഹോവേ നീ ഞങ്ങളുടെ ഹൃദയം വീണ്ടും തിരിച്ചുവെന്ന് ഈ ജനം അറിയേണ്ടതിന് എനിയ്ക്കു ഉത്തരമരുളണമെ. (18:38) ഉടൻ തന്നെ ആകാശത്തിൽ നിന്ന് തീ ഇറങ്ങി ഹോമയാഗവും വിറകും മണ്ണും ദഹിപ്പിച്ചു. തോട്ടിലെ വെള്ളവും വറ്റിപ്പോയി. ജനം ഇതെല്ലാം കണ്ടപ്പോൾ കവിണ്ണ് വീണ് യഹോവ തന്നെ ദൈവമെന്നു പറഞ്ഞ് അവനെ നമസ്ക്കരിച്ചു. താമസിയാതെ ഏലിയാവ് ബാലിന്റെ പ്രവാചകന്മാരെ എല്ലാം പിടിച്ച് വെട്ടിക്കൊന്നു. (18:40) ഏലിയാവ് പ്രാർത്ഥിച്ചപ്പോൾ തീ ഇറങ്ങിയത് ഏലിയാവിന്റെ കഴിവുകൊണ്ടായിരുന്നില്ല. പിന്നെയോ ഏലിയാവിന്റെ പ്രാർത്ഥനയും തീക്ഷ്ണതയും വിശ്വാസവും ആരാധനയും ജീവിതവും ദൈവത്തിന് പ്രസാദകരമായിരുന്നതുകൊണ്ടാണ്. അന്ത്യോക്യൻ കുർബാന ക്രമങ്ങളിൽ പരിശുദ്ധാത്മാവുമായുള്ള ആഹ്വാനത്തിന് (Epiclesis) പട്ടക്കാരൻ ഉപയോഗിയ്ക്കുന്ന വാക്കുകൾ ഏലിയാവിന്റെ പ്രാർത്ഥനയിൽ നിന്നാണ് (18:37)- "കർത്താവേ എന്നോട് ഉത്തരമരുളണമേ"- എന്നുള്ള അപേക്ഷ ഏറെ ശക്തിയുള്ളതും സ്വർഗ്ഗം തുറക്കുന്നതുമാണ്.

ഏലിയാവിന്റെ ജീവിതത്തിൽ നിന്ന് അനുകരണീയമായ അനേകം സവിശേഷതകൾ നമുക്ക് മനസ്സിലാക്കുവാനുണ്ട്.

(1) അവൻ സത്യദൈവമായ യഹോവയെ പൂർണ്ണമനസ്സോടും പൂർണ്ണആത്മാവോടും കൂടെ ആരാധിയ്ക്കുന്നവനായിരുന്നു.

(2) ബാല്യം മുതൽ തന്നെ ദൈവഭക്തനായിരുന്നു (1 രാജാ.18:1)

(3) കാര്യങ്ങൾ ക്രമമായും ചിട്ടയായും ചെയ്യുവാൻ ഉത്സാഹിയ്ക്കുന്നവനായിരുന്നു. (18:30-36)

(4) തന്നത്താൻ താഴ്ത്തി ദൈവത്തെ മഹത്വപ്പെടുത്തുന്നവനായിരുന്നു (18:36)

(5) ദൈവകൽപന അനുസരിയ്ക്കുകയും അവന്റെ ദാസനായി ജീവിതകാലം മുഴുവൻ വർത്തിയ്ക്കുകയും ചെയ്തു.

(6) പ്രാർത്ഥനയിൽ ഉറ്റിരിയ്ക്കുന്ന വിശ്വസ്തനായിരുന്നു.

(7) രാജാവിനോട് നിർഭയനായി കാര്യങ്ങൾ തുറന്നു പറയുന്നവനായിരുന്നു.

(8) വിഗ്രഹാരാധനയ്ക്കെതിരെ വിട്ടുവീഴ്ചയില്ലാതെ പെരുമാറുന്നവനായിരുന്നു.

പഴയനിയമത്തിൽ മോശയ്ക്ക് സമശീർഷനാണ് ഏലിയാവ് എന്ന് പറയുന്നതിൽ അത്ഭുതമില്ല. ഹോറേബ് പർവ്വതത്തിൽ മോശയ്ക്കുശേഷം എത്തിയ ഏക പ്രവാചകൻ ഏലിയാവായിരുന്നു. മൂന്നര വർഷം മഴ പെയ്യിക്കാതിരുന്നവൻ, അതിനുശേഷം പ്രാർത്ഥിച്ച് മഴ പെയ്യിച്ചവൻ, മലങ്കാക്കകൾ ഭക്ഷണം കൊടുത്ത് പോഷിപ്പിച്ചവൻ, സാരഫാത്തിലെ വിധവയ്ക്ക് മാവും എണ്ണയും വർദ്ധിപ്പിച്ച് കൊടുത്തവൻ, വേദപുസ്തകത്തിൽ ആദ്യമായി ഒരാളെ മരണത്തിൽ നിന്ന് ഉയിർപ്പിച്ച പ്രവാചകൻ ( സാരാഫാത്തിലെ വിധവയുടെ മകനെ) ബാൽസേവയിൽ നിന്ന് യിസ്രയേല്യരെ നിത്യമായി വിടുതൽ ചെയ്തവൻ എന്നിങ്ങനെ ഏലിയാവ് യിസ്രായേൽ ചരിത്രത്തിലെ ശ്രേഷ്ഠമായ സ്ഥാനത്തിന് സർവഥാ യോഗ്യനായിത്തീർന്നു. പഴയനിയമം അവസാനിയ്ക്കുന്നത് ഏലിയാവിന്റെ വീണ്ടും വരവും പ്രവചി

ച്ചുകൊണ്ടാണെന്നുള്ളത് ഏറെ പ്രാധാന്യമുള്ള വേദശാസ്ത്രവിഷയമാണ്. മാലാഖി 4:4-6 ൽ ഇങ്ങനെ കാണുന്നു.“ യഹോവയുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനുമുമ്പേ ഞാൻ നിങ്ങൾക്ക് ഏലിയാപ്രവാചകനെ അയയ്ക്കും. ഞാൻ വന്നു ഭൂമിയെ സംഹാരശപഥം കൊണ്ട് ദണ്ഡിപ്പിയ്ക്കാതിരിക്കേണ്ടതിന് അവൻ അപ്പന്മാരുടെ ഹൃദയം മക്കളോടും മക്കളുടെ ഹൃദയം അപ്പന്മാരോടും നിരപ്പാക്കും.”യോഹന്നാൻ സ്നാപകൻ ഈ തിരിച്ചുവന്ന ഏലിയായാണെന്ന് യേശുക്രിസ്തു സാക്ഷിയ്ക്കുന്നു. (മത്തായി 17:11, 12) ഏലിയാവും മോശയും കർത്താവിന്റെ തേജസ്ക്കരണവേളയിൽ രൂപാന്ത മലയിൽ സന്നിഹിതരായിരുന്നുവല്ലോ (മത്തായി 17:3) . റോമർക്ക് എഴുതിയ ലേഖനത്തിൽ പൗലോസ് അപ്പോസ്തലൻ ഏലിയാവിനെ സ്മരിക്കുന്നതും ബഹുമാനപുരസ്സരം സാക്ഷ്യപ്പെടുത്തുന്നതും കാണുക ; (റോമ 11: 2) . മരണം കാണാതെ സ്വർഗ്ഗത്തിലേയ്ക്ക് എടുക്കപ്പെട്ട രണ്ടു പേരിൽ ഒരാളാണ് ഏലിയാവ് (മറ്റേയാൾ ഹാനോക്ക്)

ഏലിയാവിനെ ഭയഭക്തി ബഹുമാനങ്ങളോടെ പ്രവാചകനായി എണ്ണുന്നവരാണ് യഹൂദന്മാർ. **ഓരോ പെസഹാ ആചരണത്തിലും പ്രവാചകൻ അവരുടെ അതിഥിയായി വന്നിട്ടുണ്ട് എന്ന് അവർ കരുതുന്നു. പെസഹാ ഭുജിയ്ക്കുമ്പോൾ പ്രവാചകനുവേണ്ടി ഒരു കസേര ഒഴിച്ചിടുന്ന പതിവ് ഇന്നും തുടരുന്നു.** യോഹ 1:25 ലും മത്തായി 27:47 ലും ഏലിയാ പ്രവാചകനെപ്പറ്റിയുള്ള പരാമർശം കാണുക. അഹറോന്റെ പൗത്രനായ ഫിനഹാസിന്റെ പുനരവതാരമായും മനുഷ്യരൂപം ധരിച്ച മാലാഖയായും ഏലിയാവിനെ ചിത്രീകരിയ്ക്കുന്ന യൂദ റബിമാർ ഉണ്ട്.

ഇസ്ലാം മതത്തിലും ബഹായി മതത്തിലും ഏലിയാ പ്രവാചകനെ ശ്രേഷ്ഠനായി കരുതുന്നു. ഖുറാനിലെ അനേകം സൂക്തങ്ങളിൽ ഏലിയാവിനെപ്പറ്റി പുകഴ്ത്തി പറയുന്നുണ്ട്. പല ക്രൈസ്തവ സഭകളും ഏലിയാവിനെ വിശുദ്ധന്മാരുടെ നിരയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. പാശ്ചാത്യസഭകളിൽ ജൂലൈ 20 നാണ് ഓർമ്മ. പർവ്വതങ്ങളുടെ മദ്ധ്യസ്ഥനാണ് പ്രവാചകൻ. പ്രകൃതി ക്ഷോഭങ്ങളിൽ നിന്നും ഇടിമിന്നലുകളിൽ നിന്നും രക്ഷപ്രാപിയ്ക്കുവാൻ പ്രവാചകന്റെ മദ്ധ്യസ്ഥത അനുഭവപ്രദമാണെന്ന് അനേകർ വിശ്വസിയ്ക്കുന്നു.

**പരിശുദ്ധനായ പരുമല തിരുമേനി തന്റെ യരുശലേം യാത്രയിൽ ഉണ്ടായ അത്ഭുത സംഭവം പ്രസ്താവിയ്ക്കുന്നുണ്ട്. കപ്പൽ ഒരിക്കൽ കാറ്റിലും കോളിലും പെട്ടു അപകടത്തിൽപ്പെടുന്ന അവസ്ഥയിലായി. ഏലിയാ പ്രവാചകന്റെ മദ്ധ്യസ്ഥതയിൽ തിരുമേനി അഭയപ്പെട്ട് പ്രാർത്ഥിക്കുകയും കടൽ ശാന്തമാവുകയും ചെയ്തു. അങ്ങനെ രക്ഷപ്പെട്ടതിനുള്ള കൃതജ്ഞതാസൂചകമായിട്ടാണ് കോട്ടയത്ത് ഏലിയായുടെ പേരിൽ തിരുമേനി ഒരു കുരിശു സ്ഥാപിച്ചത്. ഇന്ന് അത് ഏലിയാ കത്തീഡ്രൽ.**

കർമ്മേൽ പ്രവാചകൻ, ഗിരിശൃംഗങ്ങളുടെ കാവൽക്കാരൻ, പ്രാർത്ഥനാവീരൻ, പ്രകൃതിയെ ചൊൽപ്പടിയ്ക്കു നിറുത്തിയവൻ, വൈരാഗിയായ തീക്ഷ്ണവാൻ, മോശയ്ക്കു തുല്യനായവൻ, യോഹന്നാൻ സ്നാപകനായി പ്രത്യക്ഷപ്പെട്ടുവെന്ന് രേഖപ്പെടുത്തപ്പെട്ടവൻ, യഹോവയാണ് സത്യദൈവമെന്ന് എല്ലായ്പ്പോഴും ആണയിട്ട് പ്രസംഗിച്ച ധീരനായ പ്രവാചകൻ.. ഇതൊക്കെയാണ് ഏലിയാവിന്റെ വിശേഷണങ്ങൾ... **എന്നാലും യാക്കോബ് ശ്ലീഹാ പറയുന്നത് “ അവൻ നമുക്ക് സമസ്വഭാവമുള്ള മനുഷ്യൻ ആയിരുന്നു”** എന്നാണ്. അതേ, ഏകാഗ്രതയോടെ വിശ്വാസപൂർവ്വം പ്രാർത്ഥിയ്ക്കുന്നവന് ഏലിയാവിനെപ്പോലെ ദൈവസാന്നിധ്യം അനുഭവിയ്ക്കുവാൻ സാധിയ്ക്കും. ഞാൻ സേവിച്ചു നിൽക്കുന്ന യിസ്രായേലിന്റെ ദൈവം എന്ന വിശ്വസ്ത സാക്ഷ്യം കർത്താവിനെക്കുറിച്ച് ഘോഷിക്കുവാൻ ദൈവം നമുക്ക് കരുണ ചെയ്യട്ടെ എന്ന് പ്രാർത്ഥിക്കാം.

## ഓണം ആഘോഷിച്ചു



മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം (എം. ജി. ഒ. സി. എസ്. എം.) കേന്ദ്ര മിഷനറി ഫോറത്തിന്റെ നേതൃത്വത്തിൽ ശാന്തിതീരം അഗതി മന്ദിരത്തിൽ ഓണക്കൂട്ടം 2016 സംഘടിപ്പിച്ചു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോൺ ചാക്കോ ഉദ്ഘാടനം ചെയ്തു. ശാന്തിതീരം മാനേജർ ഫാ. യൂഹാനോൻ അദ്ധ്യക്ഷത വഹിച്ചു. കേന്ദ്ര വൈസ് പ്രസിഡന്റ് നിമേഷ് കോവിലകം പ്രഭാഷണം നടത്തി. ഫോറം സെക്രട്ടറി റിജിൻ മാത്യു, മെർലിൻ ഷാജി, വർഗീസ് സാം, ഡോ. റോബിൻ, ജെറിൻ ജോൺ വയലിൽ, ലാബി പീടികത്തറയിൽ, നിഖിത്ത് കെ. സഖറിയ, നെവിൻ പോൾ എന്നിവർ പ്രസംഗിച്ചു.



**വിശ്വാസ പഠനം**

റവ. ഫാ. ഷിബു വർഗീസ്

# ഓർത്തഡോക്സിയുടെ അതുല്യത

**(കഴിഞ്ഞ ലക്കം തുടർച്ച)**

**1. പാരമ്പര്യങ്ങളും പരിശുദ്ധന്മാരും**

പാരമ്പര്യങ്ങൾ (Paradosis) ഓർത്തഡോക്സ് സഭയ്ക്ക് വിശുദ്ധ പാരമ്പര്യങ്ങളാണ്. അവ സഭയിലെ ജീവന്റെ പൈതൃകവും അനസ്യൂതവുമായ പരിശുദ്ധാത്മ പ്രവർത്തനത്തിന്റെ വർത്തമാനകാല പ്രവാഹവുമാകുന്നു. എഴുതപ്പെട്ടതും എഴുതപ്പെടാത്തതുമായ പാരമ്പര്യങ്ങളും, ആരാധനാ ഗ്രന്ഥങ്ങളും വേദപുസ്തകവും സഭാപിതാക്കന്മാരുടെ രചനകളും വായ്മൊഴിയായി (Oral tradition) പകർന്ന് തന്നിട്ടുള്ള ഉപദേശങ്ങളും എല്ലാം ഓർത്തഡോക്സ് സഭയുടെ വിശുദ്ധ പാരമ്പര്യത്തിൽ ഉൾപ്പെടുന്നു. ഓർത്തഡോക്സ് സഭയുടെ വിശ്വാസ സംഹിതകളും വിശ്വാസ വ്യാഖ്യാനങ്ങളുമെല്ലാം ഈ വിശുദ്ധ പാരമ്പര്യത്തിന്റെ ഭാഗമായിരിക്കുന്നു. അതിൽ കൂട്ടിച്ചേർക്കലോ, വിട്ടുകളയുകയോ, ദുർവ്യാഖ്യാനം ചെയ്യപ്പെടുകയോ അരുത്. റോമൻ കാതോലിക്കാ സഭ ചെയ്യുന്നതുപോലെ കാലാനുസരണം കൂട്ടിച്ചേർക്കുകയോ പ്രൊട്ടസ്റ്റന്റ് സഭകൾ ചെയ്യുന്നതുപോലെ ഓരോന്നും വെട്ടിക്കുറയ്ക്കുകയോ ത്യജിക്കുകയോ ചെയ്യുന്നതിനാൽ വരുന്ന ആത്മീയ വൈരുദ്ധ്യം ഓർത്തഡോക്സ് സഭ (സ്തുതി ചൊവ്വാക്കപ്പെട്ട) സഭയെ ഇന്നുവരെയും ബാധിച്ചിട്ടില്ല. ആയതിനാൽ വിശ്വാസത്തിന്റെ യോജിപ്പും കലർപ്പില്ലായ്മയും പിതാക്കന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപ്പിക്കപ്പെട്ടതുമായ സത്യവിശ്വാസവും സഭയുടെ വിശുദ്ധിയും സഭയുടെ ആത്മീയ ചാരിത്ര്യ (Spiritual chartity) ത്തിന്റെ പ്രധാന ഘടകങ്ങളായി നാം കാണേണ്ടതുണ്ട്. ആകയാൽ ഓർത്തഡോക്സ് സഭയുടെ വിശുദ്ധ പാരമ്പര്യങ്ങൾക്കും സത്യവിശ്വാസത്തിനും വിശ്വാസാചാരങ്ങൾക്കും, മാറ്റമില്ലാത്ത അനുഷ്ഠാനങ്ങൾക്കും എതിരായി അന്യരോ സ്വന്തക്കാരോ തന്ത്രങ്ങളും കുടിലതകളും പ്രയോഗിച്ചാൽ അതിനെ എതിർക്കേണ്ടതും തോൽപ്പിക്കേണ്ടതും ഓരോ ഓർത്തഡോക്സ് വിശ്വാസികളുടെയും കടമയാണ്. ഒരാൾ ഓർത്തോക്സ് സഭയിൽ ജനിച്ചുവെന്നതുകൊണ്ട് സമകാലീന തലങ്ങളിൽ ആ വ്യക്തി ശരിയായ ഓർത്തഡോക്സ് വിശ്വാസത്തിലാകുന്നു എന്ന് പറയുവാൻ കഴിയുകയുമില്ല. അക്കാരണത്താൽ തന്നെ കൺവൻഷൻ, സൺഡേസ്കൂൾ, പ്രാർത്ഥനായോഗങ്ങൾ, ആദിയായവ സഭയും ദേവാലയവുമറിയാതെ യൂണിയൻ അടിസ്ഥാനത്തിൽ നടത്തപ്പെടുന്നത് നിരർത്ഥകവും പരിശുദ്ധാത്മ കൃപയ്ക്ക് ഇതരവുമാകുന്നു.

മേൽപ്പറഞ്ഞ കാരണങ്ങളാൽ നമുക്ക് അസ്വീകാര്യമായ വിഭാഗങ്ങളുടെ കർമ്മങ്ങളിൽ നാം പങ്കുകൊള്ളുകയോ നമ്മുടെ കൂദാശകൾ അവർക്ക് കൊടുക്കുകയോ ചെയ്യാനിടയാകാതെ സൂക്ഷിക്കണമെന്നുള്ളത് സത്യവിശ്വാസത്തിന് അക്ഷരമാലയിലെ ആദ്യാക്ഷരങ്ങളായി നാം ഉൾക്കൊള്ളുന്നു. ഇസ്രായേൽക്കാർക്ക് തങ്ങളുടെ പൈതൃക സ്വത്ത് സംരക്ഷിക്കുന്നതിൽ അതീവ ശ്രദ്ധയുണ്ടായിരുന്നുവെന്ന് നാബോത്തിന്റെ കഥയിൽ നിന്നു നാം ഗ്രഹിക്കുന്നുവല്ലോ. നമ്മുടെ പൈതൃക സ്വത്തുക്കൾപ്പോലെ സത്യവിശ്വാസ പിതാക്കന്മാരുടെ സ്വഭാവ മഹിമയും, വിശ്വാസ നിഷ്ഠയും, സത്യം, നീതി, സ്നേഹം ആദിയായ സ്വഭാവ മൂല്യങ്ങളും പ്രാർത്ഥനാ ജീവിതവും സത്യസമർപ്പണവും ക്രിസ്തീയ ലക്ഷണങ്ങളും നാം സംരക്ഷിക്കുകയും അടുത്ത തലമുറയ്ക്ക് ഒട്ടും ചോർന്നുപോകാതെയും വൈകൃതം വരാതെയും നാം പകർന്നുകൊടുക്കേണ്ടതുണ്ട്. "ഞാൻ ഇന്ന തറവാട്ടുകാരൻ എന്ന് പ്രശംസിക്കുന്നവൻ, ആ തറവാട്ടിലെ സത്യവും നീതിയുമുള്ള പിതാക്കന്മാരുടെ സ്വഭാവ മഹിമയും കൂടെ വെച്ചുപുലർത്തുവാൻ ചുമതലപ്പെട്ടവൻ ആകുന്നു. (where ever is lights there is responsibility too)

പരിശുദ്ധന്മാരെ വണങ്ങുന്ന പാരമ്പര്യത്തിന്റെ അതിർവരമ്പുകളും നാം അറിഞ്ഞിരിക്കേണ്ടതുണ്ട്. പരിശുദ്ധന്മാർ ദേവന്മാരോ, ശുദ്ധമതികൾ ദേവികളോ അല്ല. അവരുടെ ശ്രേഷ്ഠതകളും പുകഴ്ചകളും ശക്തികളും കർത്താവിൽ നിന്ന് ലഭിച്ചിട്ടുള്ളതാകുന്നു.

**(ശേഷം 29-ാം പേജിൽ തുടരുന്നു...)**

ഫാ. സജി അമയിൽ

# ഇരുളും വെളിച്ചവും ഇടകലർന്നാൽ

*"ദൈവം വെളിച്ചവും ഇരുളും തമ്മിൽ വേർപിരിയിച്ചു" (ഉല്പത്തി 1:4)*

- വെളിച്ചത്തെ ദൈവസ്വഭാവത്തിന്റെ ബഹിർസ്ഫുരണമായും ഇരുളിനെ പാപത്തിന്റെ പ്രതീകമായും മിക്ക മത ദർശനങ്ങളും വിലയിരുത്തുന്നു.
- വെളിച്ചത്തിന്റെ ചെറുകണിക ഇരുളിനെ ആട്ടിയോടിക്കുന്നു. വെളിച്ചത്തിന് പുറം തിരിഞ്ഞു നിന്നാൽ ഇരുളിന്റെ കനം വർദ്ധിക്കുക തന്നെ ചെയ്യും.
- സൃഷ്ടിയുടെ മുഖ്യ കാർമ്മികൻ ആയ ദൈവം സൂക്ഷ്മതയോടെ വേർതിരിച്ച ഇരുളും വെളിച്ചവും സൃഷ്ടിയുടെ സഹകാർമ്മികൻ ആയ മനുഷ്യൻ ബന്ധപ്പെട്ട് ഇഴചേർക്കുവാൻ പരിശ്രമിക്കുന്നതാണ് നമ്മുടെ കാലത്തിന്റെ അപചയം.
- വെളിച്ചത്തിനെ 'പകൽ' എന്നും ഇരുട്ടിനെ 'രാത്രി' എന്നും പേരിട്ടു വിളിച്ച സർവ്വശക്തന്റെ ക്രമീകരണം വെല്ലുവിളിക്കപ്പെടുന്നു. രാത്രിയെ പകൽ ആക്കി മാറ്റാൻ ആഗ്രഹിക്കുന്ന പുതുതലമുറയുടെ ഇഷ്ടം വെളിച്ചവും ഇരുളും ഒന്നായി തീരണമെന്നാണ്.
- മാമ്മോദീസായിലൂടെ വെളിച്ചത്തിന്റെ ലോകത്തിലേക്ക് ഉപനയനം ചെയ്യപ്പെട്ട നമുക്ക് പ്രകാശത്തിന്റെ വസ്ത്രമാണ് അവകാശം.
- വസ്ത്രത്തിന്റെ നീളവും വീതിയും കുറച്ച് ശ്രദ്ധേയർ ആകാൻ പരിശ്രമിക്കുന്നവർ വെളിച്ചത്തിൽ ഇരുട്ട് കലർത്തുന്നു.
- വെളിച്ചത്തിന്റെ വെളിപാടുകൾ പേറാത്ത സൃഷ്ടിയില്ല എന്നതാണ് പൗരസ്ത്യമതം. "Ever visible or invisible creature is a theophany of appearance of God"
- ത്രിവിധ നിയോഗങ്ങൾക്കായിട്ടാണ് ഇരുളും വെളിച്ചവും വേർതിരിച്ചത്.

**കലർപ്പില്ലാത്ത ദൃശ്യവത്ക്കരണം (Visualisation)**

- കാഴ്ചകളുടെ സുതാര്യത ഉറപ്പുവരുത്തുക വെളിച്ചത്തിന്റെ ഉത്തരവാദിതവമാണ്. വെളിച്ചത്തിലുള്ള ഇരുട്ടിന്റെ സാന്നിദ്ധ്യമാണ് കരിനിഴൽ.
- പകൽവെളിച്ചത്ത് അമ്മ പെങ്ങന്മാരെ മറന്ന് വർത്തിക്കുന്നതും സഹോദരന്റെ ചോരപ്പുഴ ഒഴുക്കുന്നതും നിത്യസംഭവങ്ങൾ ആകുമ്പോൾ വെളിച്ചത്തിന് എന്തുപറ്റി എന്നല്ല നമുക്ക് എന്തുപറ്റി എന്നാണ് അന്വേഷിക്കേണ്ടത്.
- അദാമിനെ പാപമാണ് ഇരുളിന്റെ മറപറ്റാൻ പഠിപ്പിച്ചത്. ദൈവത്തിന്റെ സൃഷ്ടിപഥങ്ങളിൽ നിന്ന് മാറിനിൽക്കാം എന്ന മഠയത്തരവും ആദാമിനെ പഠിപ്പിച്ചത് പാപം തന്നെ.
- വെളിച്ചത്തിന്റെ ദൗത്യം മായക്കാഴ്ചകളുടെ ദൃശ്യവിസ്മയം അല്ല. കൃത്യതയുടെ നേർവഴികൾ ആണ്.

**കറതീർന്ന തിരിച്ചറിവുകൾ (Realization)**

- തിരിച്ചറിവുകളുടെ അഭാവം വിലക്കപ്പെട്ട കനിയുടെ ചാരത്തേക്ക് നമ്മെ നയിക്കും.
- എഫേസ്യ. 8:13 "സകലത്തെയും കുറിച്ച് വെളിച്ചത്തിൽ ബോധം വരും. ബോധം വരുന്നത് എല്ലാം വെളിച്ചം പോലെ തെളിവല്ലോ."
- ബോധക്കേടുകൾ പകരുന്ന കാഴ്ചകളും സംഭവങ്ങളും വെളിച്ചവും ഇരുളും കൂടിക്കുഴയുന്നത് മൂലമാകുമോ?
- വെളിച്ചം തീവ്രമായി നിൽക്കുന്ന ഇടങ്ങളിൽ ഇരുട്ടിന് പ്രവേശിക്കാൻ കഴിയുകയില്ല. നമ്മുടെ കാലത്തിന്റെ നിയോൺ, സി. എഫ്. എൽ, എൽ. ഇ. ഡി. വെളിച്ചങ്ങളിൽ ഇരുട്ട് പ്രവേശിക്കുന്നുണ്ടായിരിക്കുമോ?
- വിഷമയമായ ആഹാര ശീലങ്ങളും ജീവിതചര്യകളും മടികൂടാതെ നയിക്കുന്ന നമ്മുടെ തലമുറ വെളിച്ചം ധാരാളമുണ്ടായിട്ടും എന്തുകൊണ്ടാണ് ഒന്നും കാണാത്തത്. തിരിച്ചറിവുകൾ ആണ് തിരിച്ചു വരവിന് പ്രേരിപ്പിക്കേണ്ടത്.
- കറതീർന്ന തിരിച്ചറിവുകൾ സൃഷ്ടിക്ക് ഉണ്ടാകണമെന്ന സ്രഷ്ടാവിന്റെ ആഗ്രഹം മറന്നുപോയാൽ വിലക്കപ്പെട്ട കനികൾ ഇനിയും പരീക്ഷിക്കപ്പെടും.

**കാപട്യമില്ലാത്ത പ്രകാശീകരണം**

- വെളിച്ചത്തിന് സുതാര്യത മാത്രാണ് ഉള്ളത്. വെളിച്ചം എന്ന പ്രതീതി ജനിപ്പിക്കുന്ന ആധുനിക ശീലങ്ങളിൽ മാത്രമാണ് കാപട്യം.
- സ്വയം പ്രകാശിക്കുകയും മറ്റുള്ളവരെ പ്രകാശിപ്പിക്കുകയും ചെയ്യുക നമ്മുടെ ഉത്തരവാദിത്വമണ്. മനുഷ്യപുത്രൻ "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു," എന്ന പ്രഖ്യാപവും യോഹന്നാന്റെ "വെളിച്ചത്തിന് സാക്ഷ്യം വഹിക്കുന്നു എന്ന സാക്ഷ്യവും ഈ ഉത്തരവാദിത്വം വർദ്ധിപ്പിക്കുന്നു.
- യോഹ. 2:8 'സത്യവെളിച്ചം ഇതാ പ്രകാശിക്കുന്നു."
- വിളക്ക് മരങ്ങളിൽ കരിന്തിരി കത്തുന്നതാണ് നമ്മുടെ കാലത്തിന്റെ ദുരന്തം
- വെളിച്ചത്തിന്റെ ഉറവുകൾ നൈർമ്മല്യത്തോടെ കാത്തുസൂക്ഷിക്കപ്പെടുമ്പോൾ പ്രകാശീകരണവും ദൈവീകരണവും സാധ്യമാക്കുന്നു: സാധ്യതകൾ ഇല്ലാത്തത് അല്ല സൃഷ്ടി. വെളിച്ചം സൃഷ്ടിയുടെ ഭാഗമാകുന്നത് നാം നമ്മെത്തന്നെ തിരിച്ചറിയുവാൻ ആണ്. നമ്മുടെ സാദ്ധ്യതകളും നിയോഗങ്ങളും.

"മനനം തുടരട്ടെ ..... ചിന്തകൾ വിരിയട്ടെ..... വചനം പിറക്കട്ടെ.."

## നിരീക്ഷണം

ഡോ. എം. കുര്യൻ തോമസ്



# കാക്ക കുളിച്ചാൽ....?



ബിലീവേഴ്സ് ചർച്ച്

ഓർത്തഡോക്സ് വിശ്വാസത്തിലും, പാരമ്പര്യത്തിലും അധിഷ്ഠിതമായി, വിശുദ്ധ തോമാശ്ലീഹായുടെ പാത പിൻതുടരുന്ന ക്രൈസ്തവ സഭയാണ് ബിലീവേഴ്സ് ചർച്ച്. 83 രൂപതകളും 30 ലക്ഷത്തോളം വിശ്വാസികളും സഭയ്ക്കുണ്ട്. തിരുവല്ലയിലെ കുറ്റപ്പുഴ സെൻറ് തോമസ് നഗറിലാണ് ആസ്ഥാനം. മെഡിക്കൽ എൻജിനിയറിങ് കോളേജുകൾ, ആസ്പത്രികൾ, അന്തർദ്ദേശീയ നിലവാരത്തിലുള്ള സ്കൂൾ തുടങ്ങി നിരവധി സ്ഥാപനങ്ങളും സന്നദ്ധ സേവന പ്രവർത്തനങ്ങളും സഭ നടത്തിവരുന്നു. അഭി: ഡോ: കെ.പി. യോഹന്നാൻ മെത്രാപ്പോലീത്തയാണ് പരമാദ്ധ്യക്ഷൻ.

**2016** സെപ്റ്റംബർ 3-നു മാതൃഭൂമി ദിനപ്പത്രത്തിന്റെ പത്തനംതിട്ട എഡിഷനിൽ വന്ന ഒരു *ബോക്സ് ഐറ്റം* കണ്ടപ്പോൾ ഓർമ്മ വന്നത് തലക്കെട്ടിൽ പ്രതിപാദിക്കുന്ന പഴഞ്ചൊല്ലാണ്. തിരുവല്ലാ കുറ്റപ്പുഴ ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന ... *ഓർത്തഡോക്സ് വിശ്വാസത്തിലും പാരമ്പര്യത്തിലും അധിഷ്ഠിതമായി, വിശുദ്ധ തോമാശ്ലീഹായുടെ പാത പിന്തുടരുന്ന ക്രൈസ്തവ സഭയാണ് ബിലീവേഴ്സ് ചർച്ച് ... ഡോ. കെ. പി. യോഹന്നാൻ മെത്രാപ്പോലീത്തായാണ് പരമാദ്ധ്യക്ഷൻ.* ... ഇതാണ് ചിരിപ്പിക്കുന്ന പത്രവാർത്ത.

അതേ പത്രവാർത്തയിൽ അവകാശപ്പെടുന്നതുപോലെ *83 രൂപതകളും 30 ലക്ഷത്തോളം വിശ്വാസികളും സഭയ്ക്കുണ്ട്* എന്ന അവകാശവാദം മുഖവിലയ്ക്കെടുത്താൽ തന്നെ അത് ആ സഭയുടെ മുകളിൽ പറഞ്ഞ ലക്ഷണങ്ങളെ എങ്ങിനെ സാധൂകരിക്കും എന്ന ചോദ്യം നിലനിൽക്കും. കേരളത്തിൽ ജാതിവ്യവസ്ഥ ഉറച്ച ക്രിസ്തുവർഷം 8-10 നൂറ്റാണ്ടുകൾ മുതലെങ്കിലും *മാർത്തോമ്മായുടെ മാർഗ്ഗം* ഒരു ജാതിയാണ്. 16-ാം നൂറ്റാണ്ടുമുതൽ കേരളത്തിലെത്തിയ പാശ്ചാത്യ അധിനിവേശ ശക്തികൾ കിണഞ്ഞു ശ്രമിച്ചിട്ടും *നസ്രാണി ജാതി*യെ ഇല്ലായ്മ ചെയ്യാനോ അതിൽ കൂട്ടികലർത്തനോ സാധിച്ചില്ല. പിന്നീട് *സുറിയാനി ക്രിസ്ത്യാനി* എന്നു നാമഭേദം വന്ന ഈ *ജാതി സ്പിരിറ്റിനു* ഇന്നും കുറവൊന്നും വന്നിട്ടില്ല. അതുകൊണ്ടാണ് *...ഓർത്തഡോക്സ് സഭയിൽ നിന്നും രക്ഷിക്കപ്പെട്ടു സ്നാനപ്പെട്ട..., സിറിയൻ ക്രിസ്ത്യൻ പെന്തിക്കോസ്ത്...* എന്നിങ്ങനെയൊക്കെ വിവാഹ പരസ്യങ്ങൾ പ്രത്യക്ഷപ്പെടുന്നത്.

യാഥാർത്ഥത്തിൽ *മാർത്തോമ്മായുടെ മാർഗ്ഗം* ഒരു സംസ്കാരമാണ്. ഇന്ത്യൻ പശ്ചാത്തലത്തിലും സംസ്കൃതിയിലും വേരൂന്നി വളർന്നുവികസിച്ച തദ്ദേശീയ ക്രിസ്തുമാർഗ്ഗം. ആളെണ്ണം കൂട്ടുക എന്നത് ഒരിക്കലും ഈ മാർഗ്ഗത്തിന്റെ ലക്ഷ്യം അല്ലായിരുന്നു. പിൽക്കാല മെസപ്പട്ടോമ്യൻ, യുറോപ്യൻ കൂട്ടിച്ചേർലുകൾ അതിനെ ദുർബലപ്പെടുത്തിയെങ്കിലും *മാർത്തോമ്മായുടെ മാർഗ്ഗ*ത്തെ തീർത്തും ഇല്ലായ്മ ചെയ്യാൻ സാധിച്ചില്ല. അധിനിവേശ ക്രിസ്തുമതത്തെ *ശെമവോൻ കീപ്പായുടെ മാർഗ്ഗം* എന്നു നാമകരണം ചെയ്തു അകറ്റിനിർത്താൻ നസ്രാണികൾ പരമാവധി ശ്രമിച്ചു. ഡോ. കെ. പി. യോഹന്നാന്റെ സഭ, *മാർത്തോമ്മായുടെ മാർഗ്ഗ*മാണോ *ശെമവോൻ കീപ്പായുടെ മാർഗ്ഗ*മാണോ പിന്തുടരുന്നത് എന്ന് താരതമ്യം ചെയ്യുക.

വിവിധയിനം സായിപ്പിനെ പിൻപറ്റി മാർത്തോമ്മായുടെ മാർഗ്ഗത്തിൽനിന്നും പിരിഞ്ഞു പാശ്ചാത്യ സഭകളുടെ വാലായി മാറിയ കേരളത്തിലെ ചില സഭകളും ഇന്നു മാർത്തോമ്മാ പൈതൃകം അവകാശപ്പെടുന്നുണ്ട്. അംഗങ്ങളിൽ ഭുരിഭാഗവും നവപരിവർത്തിതർ ആണെങ്കിലും നേതാക്കൻമാരോ അവരുടെ പിതാമഹരോ പഴയ നസ്രാണികൾ ആയതിന്റെ ബലത്തിലാണ് ഈ അവകാശവാദം ഉയർത്തുന്നത്. ആ അർത്ഥത്തിലാണെങ്കിൽ മാത്രം നിരണം കാട്ടുനിലം സെന്റ് തോമസ് മാർത്തോമ്മാ പള്ളി ഇടവകാംഗമായി ജനിച്ച ഡോ. കെ. പി. യോഹന്നാൻ സ്ഥാപിച്ച സഭയും *വിശുദ്ധ തോമാശ്ലീഹായുടെ പാത പിന്തുടരുന്ന* സഭയാണ്. കാരണം ഒന്നേകാൽ നൂറ്റാണ്ടുമുമ്പ് അവരുടെ പിതാമഹർ സാക്ഷാൽ നിരണത്തു പള്ളി ഇടവക്കാരായിരുന്നല്ലോ? അവിടെ അവസാനിക്കുന്നു ഇവരുടെ *മാർത്തോമ്മായുടെ മാർഗ്ഗം*!

ഇനി *ഓർത്തഡോക്സ് വിശ്വാസത്തിലും പാരമ്പര്യത്തിലും അധിഷ്ഠിതമായി,* എന്ന വാദം പരിഗണിക്കാം. അതിന് എന്താണ് ഓർത്തഡോക്സി എന്ന് ആദ്യം പരിശോധിക്കാം. *"...In the Chris-*

*tian sense the term means "conforming to the Christian faith as represented in the creeds of the early Church"* എന്ന് ഓർത്തഡോക്സിയെ ചുരുക്കത്തിൽ വ്യാഖ്യാനിക്കാം. (Robert M. Wills (2013). *Taking Caesar Out of Jesus: Uncovering the Lost Relevance of Jesus*. Xlibris Corporation. p. 246. ISBN 1-4931-0810-7.) ആദിമ സഭയുടെ വിശ്വാസ പ്രഖ്യാപനങ്ങളിൽ ഉറച്ചു നിൽക്കുന്നവർ എന്ന് ഇതിനെ പരിഭാഷപ്പെടുത്താം. ഈ വിശ്വാസ പ്രഖ്യാപനങ്ങൾ രൂപപ്പെടുത്തിയതാകട്ടെ സാർവത്രിക സുന്നഹദോസുകളാണ്.

ഓർത്തഡോക്സ് സഭകളിൽ രണ്ടു വിഭാഗങ്ങളുണ്ട് നിഖ്യാ, കുസ്തന്തീനോസ് പോലീസ്, എഫേസൂസ് എന്നീ മൂന്നു പൊതുസുന്നഹദോസുകൾ മാത്രം അംഗീകരിക്കുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളാണ് അതിൽ ഒന്ന്. കോപ്ടിക്, സിറിയക്ക്, അർമീനിയൻ, മലങ്കര, എത്യോപ്യൻ, എറിട്രിയൻ ഇവയാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ. ഗ്രീക്ക് പാരമ്പര്യത്തിൽപ്പെട്ട ബൈസന്റൈൻ സഭകളാണ് രണ്ടാമത്തെ വിഭാഗം. ഇവർ ക്രിസ്തുവർഷം 787 വരെ നടന്ന ഏഴു സുന്നഹദോസുകളെ *സാർവത്രികം* ആയി അംഗീകരിക്കുന്നു. ക്രിസ്തുവർഷം 431-ലെ എഫേസൂസ് സുന്നഹദോസ് അംഗീകരിക്കാത്ത പൗരസ്ത്യ കൽദായ സുറിയാനി സഭയും 1054-ൽ മഹാശീശ്മയിലൂടെ ഗ്രീക്കുകാരുമായി പിരിഞ്ഞ റോമൻ കത്തോലിക്കാ സഭയും തങ്ങൾ *ഓർത്തഡോക്സ്* ആണെന്നു ഇടക്കിടെ അവകാശപ്പെടുന്നുണ്ട്. പക്ഷേ *സത്യവിശ്വാസം പിന്തുടരുന്നു* എന്ന അർത്ഥത്തിൽ അവർ ഉന്നയിക്കുന്ന ഈ അവകാശവാദം മറ്റാരും അംഗീകരിച്ചിട്ടില്ലന്നു മാത്രം.

പുത്രൻ തമ്പുരാന്റെ ആളത്വത്തെപ്പറ്റി അഭിപ്രായ ഐക്യം ഇല്ലെങ്കിലും ഓറിയന്റൽ- ബൈസന്റൈൻ ഓർത്തഡോക്സ് സഭകൾ പങ്കിടുന്ന ചില പൊതു വിശ്വാസ സത്യങ്ങളുണ്ട്. അവയിൽ പരിശുദ്ധറൂഹായുടെ പുറപ്പാട്, ദൈവ മാതാവിനോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥത, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വി. കുർബാന ബലിയാണന്ന വിശ്വാസം, പട്ടക്കാരന്റെ പാപമോചന അധികാരം മുതലായവയും ഉൾപ്പെടും. പല കാരണങ്ങളാൽ ഓർത്തഡോക്സ് സഭയെന്നു അവകാശപ്പെടുകയും മുഖ്യാധാരാ ബൈസന്റൈൻ - ഓറിയന്റൽ സഭകൾ അംഗീകരിക്കാത്തവയുമായ സഭകളും ഈ പൊതു വിശ്വാസം വെച്ചു പുലർത്തുന്നുണ്ട്. ഇദാഹരണം. മലബാർ സ്വതന്ത്ര സുറിയാനി സഭ എന്ന തൊഴിയൂർ സഭ.

ഇതിൽ എതെങ്കിലും വിശ്വസസത്യത്തിൽ ഡോ. കെ. പി. യോഹന്നാനോ അദ്ദേഹത്തിന്റെ ബിലീവേഴ്സ് ചർച്ചോ ഓർത്തഡോക്സ് സഭകളുമായി സമാനതകൾ പുലർത്തുന്നുണ്ടോ എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്താൻ ശ്രമിക്കാം. അതിന് അവരുടെ ചരിത്രം പരിശോധിക്കണം. ചുരുങ്ങിയ വാക്കുകളിൽ അത് അവതരിപ്പിച്ചാൽ ... *മാർത്തോമ്മാ സഭയിലായിരുന്നു കെ. പി. യോഹന്നാന്റെ ജനനം. സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു സുവിശേഷ വേലയിലേക്കു തിരിഞ്ഞു. 1966 മുതൽ ഓപ്പറേഷൻ മൊബലൈസേഷൻ എന്ന സംഘടനയിൽ ചെർന്നു വിവിധ വടക്കേ ഇന്ത്യൻ സംസ്ഥാനങ്ങളിൽ സുവിശേഷ പ്രവർത്തകനായി. 1974-ൽ അമേരിക്കയിൽ ദൈവശാസ്ത്ര പഠനത്തിനായി പോയി. മുൻപേ പരിചയമുണ്ടായിരുന്ന ജർമ്മൻ സുവിശേഷകയായ ഗിസിലയെ ഇതിനിടെ ജീവിത പങ്കാളിയായി സ്വീകരിച്ചു. 1979-ൽ അമേരിക്കയിലായിരിക്കത്തന്നെ ഗോസ്പൽ ഫോർ ഏഷ്യ എന്ന സുവിശേഷ പ്രചരണ സംഘടനയ്ക്കു രൂപം നൽകി. അധികം വൈകാതെ കേരളത്തിൽ തിരിച്ചെത്തി. 1990-ൽ സ്വന്തം സഭയായ ബിലീവേഴ്സ് ചർച്ചിനു രൂപം നൽകി. ...* (6 ഫെബ്രുവരി, 2003, *മലയാള മനോരമ*)

*ബിലീവേഴ്സ് ചർച്ചിന്റെ* വിശ്വാസ സംഹിതയും ഘടനയും അതേ അഭിമുഖത്തിൽ ഡോ. കെ. പി. യോഹന്നാൻ തന്നെ നൽകുന്നുണ്ട്. ... *ബിലീവേഴ്സ് ചർച്ച് ഒരു പ്രൊട്ടസ്റ്റന്റ് ഈവാഞ്ചലിക്കൽ സഭയായിരിക്കും. വേദപുസ്തകമാണ് പ്രമാണം; ആചാരങ്ങളല്ല. വിശുദ്ധരിൽ വിശ്വാസമില്ല; ദൈവമാതാവ് എന്ന സങ്കല്പത്തിലും. മരിച്ചവർക്കായി പ്രാർത്ഥനയില്ല. ക്രിസ്തീയ അടയാളമായി കുരിശുണ്ട്. ബലിയർപ്പണമില്ല. പക്ഷേ കർതൃമേശയുണ്ട്. വിശ്വാസങ്ങളിലും ആചാരങ്ങളിലും മാർത്തോമ്മാ സഭയോടാണ് കൂടുതൽ സമാനത...* (6 ഫെബ്രുവരി, 2003, *മലയാള മനോരമ*) ബിലീവേഴ്സ് ചർച്ച് ഒരു ഓർത്തഡോക്സ് സഭയല്ല എന്നതിന് ഇതിലും അസന്നിഗ്ദമായ വിശദീകരണം ആവശ്യമുണ്ടോ?

ബൈസന്റൈൻ - ഓറിയന്റൽ ഓർത്തഡോക്സ് സഭകളും, *ഓർത്തഡോക്സ്* എന്ന് അവകാശപ്പെടുന്ന കൽദായ, റോമൻ കത്തോലിക്കാ സഭകളും ഒരുപോലെ പിന്തുടരുന്ന ഒരു വിശ്വാസമാണ് പട്ടത്വത്തിന്റെ ചരിത്രപരമായ പിന്തുടർച്ച. പട്ടം നൽകുന്നത് കാനോനികമായ കൈവെപ്പ് ഉള്ള ഒരു മേല്പട്ടക്കാരൻ ആയിരിക്കണം എന്നതിനോടൊപ്പം ശെമ്മാശൻ, കശ്ശീശ്ശാ എന്നീ സ്ഥാനങ്ങൾ യഥാക്രമം സ്വീകരിച്ച ശേഷം മാത്രമേ എപ്പിസ്ക്കോപ്പാ

സ്ഥാനം സ്വീകരിക്കാനാവു എന്നത് പ്രൊട്ടസ്റ്റന്റ് അടക്കമുള്ള സഭളുടെ പൊതുവിശ്വാസമാണ്. അമേരിക്കയിൽ പട്ടത്വമില്ലാത്ത സതേൺ ബാപ്റ്റിസ്റ്റ് സഭയിൽ പാസ്റ്ററായിരുന്ന ഡോ. കെ. പി. യോഹന്നാൻ ഒരിക്കലും ശെമ്മാശൻ, കശ്ശീശാ എന്നീ ആചാര്യത്വ പദവികൾ സ്വീകരിച്ചിട്ടില്ല. അതിനാൽ ആരു മേല്പട്ടസ്ഥാനം കൊടുത്താലും അതിനു സാധുത്വമില്ല.

സി. എസ്. ഐ. സഭയുടെ മോഡറേറ്റർ ബിഷപ്പ് ഡോ. കെ. ജെ. സാമുവേലിന്റെ മുഖ്യ കാർമ്മികത്വത്തിൽ അതേ സഭയിലെ ഏതാനും റിട്ടയർ ചെയ്ത ബിഷപ്പുമാർ ചേർന്നാണ് 2003 ഫെബ്രുവരി 6-നു ഡോ. കെ. പി. യോഹന്നാനെ ബിഷപ്പായി *വാഴിച്ചത്*. നിയമരഹിതവും വിശ്വാസവിരുദ്ധവുമായ ഈ നടപടിയെ അന്നുതന്നെ സി. എസ്. ഐ. സഭയും അവരുമായി സംസർഗ്ഗത്തിലുള്ള മാർത്തോമാ സഭയും ചോദ്യം ചെയ്യുകയും അംഗീകരിക്കാൻ വിസമ്മതിക്കുകയും ചെയ്തിരുന്നു. രസകരമായ വസ്തുത, ഇതേ ക്രമരാഹിത്യം 1947 സെപ്റ്റംബർ 27-നു നടന്ന സി. എസ്. ഐ. സഭയുടെ രൂപീകരണത്തിലും ഉണ്ടായിരുന്നു എന്നതാണ്. Anglican, Methodist, Congregational, Presbyterian, and Reformed മുതലായി പട്ടത്വം ഉള്ളവരും ഇല്ലാത്തവരുമായ സഭകളെ ലയിപ്പിച്ചു ചർച്ച് ഓഫ് സൗത്ത് ഇന്ത്യ രൂപീകരിച്ചപ്പോൾ പട്ടത്വം ഇല്ലാത്ത സഭകളിലെ മൂപ്പൻമാരെയും പാസ്റ്റർമാരേയും പ്രത്യേക ശുശ്രൂഷകൂടാതെ പട്ടക്കാരായി അംഗീകരിക്കാൻ നിർബന്ധിതരായി. ... *all who were already ordained in any of the uniting churches would be received as ministers in the United Church and that all new ordinations would be by Episcopal laying on of hands. ...* (http://www.csimichigan.org / CSIHistory.html - 06-10 - 2016) ഇതുമൂലം കുറേ വർഷങ്ങളിലേയ്ക്ക് സി. എസ്. ഐ. സഭയ്ക്ക് ആംഗ്ലിക്കൻ കമ്യൂണിയനിൽ പൂർണ്ണ അംഗത്വം ഇല്ലായിരുന്നു. എന്നാൽ ബിഷപ്പുമാരുടെ ആംഗ്ലിക്കൻ പശ്ചാത്തലം മൂലം കുറേ വർഷങ്ങൾ കൊണ്ട് പഴയ മൂപ്പന്മാർ ഒഴിവാകയും പുതുതായി കൈവപ്പോടുകൂടിമാത്രം പട്ടം നൽകുകയും ചെയ്ത് അവർ പട്ടത്വം ക്രമപ്പെടുത്തിയെടുത്തു. ഇവിടെ സഭയിലെ ഏക മെത്രാപ്പോലീത്തായുടെ പട്ടംതന്നെ അസാധുവായതിനാൽ ബാക്കിയുള്ളവരുടേതും സ്വാഹാ! പിന്നെങ്ങനെ ഓർത്തഡോക്സ് ആകും?

ഓർത്തഡോക്സ്, കൽദായ, റോമൻ കത്തോലിക്കാ സഭകൾ വിവാഹിതരെ മേല്പട്ടക്കാരാക്കില്ല. അപൂർവമായി ചില ബൈസന്റൈൻ സഭകളും, അന്ത്യോഖ്യൻ സഭയും വിഭാര്യരെ എപ്പിസ്ക്കോപ്പാസ്ഥാനത്തേയ്ക്ക് ഉയർത്താറുണ്ടെങ്കിലും ഭാര്യ ജീവിച്ചിരിക്കുമ്പോൾ അത് അചിന്ത്യമാണ്. *എഴുതപ്പെട്ട പാരമ്പര്യമാണ് വേദപുസ്തകം, എഴുതപ്പെടാത്ത വേദപുസ്തകമാണ് പാരമ്പര്യം* എന്നതാണ് ഓർത്തഡോക്സ് വിശ്വാസം. *വേദപുസ്തകമാണ് പ്രമാണം; ആചാരങ്ങളല്ല* എന്നാണ് ബിലീവേഴ്സ് ചർച്ചിന്റെ പ്രമാണം. ഇവ എങ്ങിനെ പൊരുത്തപ്പെടും?

ഡോ. കെ. പി. യോഹന്നാന്റെ ഓർത്തഡോക്സ് പ്രേമം ആരംഭിച്ചിട്ടു കുറച്ചു വർഷങ്ങളായി. സിറിയക് ഓർത്തഡോക്സ് സഭയുമായി ചേരാനാണ് ആദ്യം ശ്രമിച്ചത്. ഇതിനായി പുത്തൻകുരിശു സൊസൈറ്റിയുമായി കുറെ ചർച്ചകൾ നടത്തി. എതാണ്ടു ധാരണയിലെത്തി എന്നും പറയുന്നുണ്ട് (കൂടുതൽ വിവരങ്ങൾക്ക് കാണുക: [1] https://www.facebook.com/photo.php?fbid=267644716696232&set=a.102953973165308.2105.100003521165044&type=3&theater, [2] https://www.youtube.com/watch? v=Dwb43 ChDfyU&feature=youtu.be ) ഓർത്തഡോക്സ് വിശ്വാസത്തിന്റെ തായ്‌വേരു മുറിക്കുന്ന ഈ വേദ വിപരീത നടപടി അവസാന നിമിഷം തടഞ്ഞത് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഈവാസ് ആയിരുന്നുവത്രെ!

ആർക്കും മൂന്നു മാലയെടുത്തിട്ട് *കാതോലിക്കാ* എന്നു സ്വയം വിളിക്കാവുന്ന കേരളത്തിൽ ഇതും ഇതിലപ്പുറവും കേൾക്കേണ്ടിയും കാണേണ്ടിയും വരും. അതൊക്കെ സഭാപ്രസംഗി പറയുന്നതു പോലെ *..മായ... മായാ...* എന്നു കരുതിയാൽ മതി.

വാൽക്കഷണം - *വിശുദ്ധരിൽ വിശ്വാസമില്ല* എന്നു പഠിപ്പിക്കുന്ന ബിലീവേഴ്സ് ചർച്ച് ജീവിച്ചിരിക്കുന്ന അതിന്റെ സ്ഥാപകനായ ഡോ. കെ. പി. യോഹന്നാനെ വിശുദ്ധനാക്കിയതായി ചില റിപ്പോർട്ടുകൾ ഉണ്ട്. ഉത്തരേന്ത്യയിൽ അവർ ആരംഭിച്ചിരിക്കുന്ന സെന്റ് ജോഹാൻസ് ഇന്റർനാഷണൽ സ്കൂളുകൾ ഡോ. കെ. പി. യോഹന്നാൻ മെത്രാപ്പോലീത്തായുടെ പേര് പരിണമിച്ചുണ്ടായതാണന്ന് ബിലീവേഴ്സ് ചർച്ചിന്റെ ഉദയപ്പൂർ ഭദ്രാസന ബിഷപ്പ്!!! (http://malayalam.-naradanews.com/2016/07/self-appointed-bishop-kp-yohannan-now-declares-himself-saint-starts-for-profit-schools-by-the-name-of-st-johannes/)

## ബോധവത്ക്കരണ സെമിനാർ



മുളക്കുഴ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തപ്പെട്ട സെമിനാർ കിഡ്നി ഫെഡറേഷൻ ഓഫ് ഇൻഡ്യ ചെയർമാൻ ഫാ. ഡേവിഡ് ചിറമേൽ ഉദ്ഘാടനം ചെയ്തു. ഇടവക വികാരി ഫാ. സുനിൽ ജോസഫ് ഡാണാംപടിക്കൽ അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഫാ. ഫിലിപ്പ് തരകൻ ഫാ. റ്റിജു ഏബ്രഹാം, ഡോ. ഐസക് പാമ്പാടി, സണ്ണി പുഞ്ചമണ്ണിൽ ജോബിൻ കെ. ജോർജ്ജ്, സജി തോട്ടിയാട്ട്, ഷിജിൽ കോശി എന്നിവരുടെ സമ്മതപത്രം ആർദ്ര ചാരിറ്റബിൾ സൊസൈറ്റി സെക്രട്ടറി ഡോ. ഐസക് പാമ്പാടി എന്നിവർ സംസാരിച്ചു.

## ഗാന്ധി ജയന്തി



നൂറനാട് പടനിലം സെന്റ് തോമസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന ഗാന്ധി ജയന്തി ആഘോഷം നൂറനാട് ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് ശ്രീ. അശോകൻ നായർ ഉദ്ഘാടനം ചെയ്തു. ശ്രീ. വള്ളികുന്നം രാമചന്ദ്രൻ മുഖ്യപ്രഭാഷണം നടത്തി. വികാരി ഫാ. ഫിലിപ്പ് ജേക്കബ് അദ്ധ്യക്ഷനായിരുന്നു. ഉറി ഭീകരാക്രമണത്തിൽ വീരമൃത്യു വരിച്ച ഇരുപത് ധീര സൈനികർക്ക് ആദരാഞ്ജലികൾ അർപ്പിച്ചും വിഘടനവാദികൾക്കെതിരായി സൈന്യം സ്വീകരിക്കുന്ന നയാമികമായ എല്ലാ നടപടികൾക്കും പിന്തുണ പ്രഖ്യാപിച്ചുകൊണ്ട് യൂണിറ്റ് സെക്രട്ടറി ശ്രീ. അരുൺ കെ. ജോർജ്ജ് പ്രമേയം അവതരിപ്പിച്ചു.

## ദശാംശ പദ്ധതി

**ദശാംശം നൽകിയ ഇടവകകൾ**

| | | |
|---|---|---|
| 14.08.2016 | പാണ്ടനാട് സെന്റ് മേരീസ് | 11220/- |
| 28.08.2016 | ബുധനൂർ സെന്റ് ഏലിയാസ് | 26350/- |
| 04,09.2016 | കടമാൻകുളം സെന്റ് മേരീസ് | 9050/- |
| 11.09.2016 | കല്ലുങ്കൽ സെന്റ് ജോർജ്ജ് | 7600/- |
| 18.09.2016 | പുല്ലാട് സെന്റ് ജോർജ്ജ് | 2850/- |
| 25.09.2016 | തോട്ടപ്പുഴ മാർ ഗ്രിഗോറിയോസ് | 37950/- |
| 02.10.2016 | ചെറിയനാട് സെന്റ് ജോർജ്ജ് | 20250/- |
| 09.10.2016 | പാണ്ടനാട് സെന്റ് തോമസ് | 4000/- |

**ദശാംശ സമാഹരണം**

| | |
|---|---|
| 16.10.2016 | പുത്തൻകാവ് സെന്റ് മേരീസ് |
| 23.10.2016 | ഓലിക്കൽ മാർ ഗ്രിഗോറിയോസ് |
| 30.10.2016 | ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് |
| 06.11.2016 | വെൺമണി സെന്റ് മേരീസ് |
| 13.11.2016 | ഇടനാട് സെന്റ് മേരീസ് |

## അഖില മലങ്കര വടംവലി മത്സരം



കോടുകുളഞ്ഞി പ്രകാശഗിരി സെന്റ് മേരീസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട 2-ാമത് അഖില മലങ്കര വടംവലി മത്സരം ആലപ്പുഴ ജില്ലാ പഞ്ചായത്ത് അംഗം ശ്രീ. ജെബിൻ പി. വർഗീസ് ഉദ്ഘാടനം നിർവ്വഹിച്ചു. ഇടവക വികാരി ഫാ. മാമ്മൻ തോമസ്, മുൻ വികാരി ഫാ. കോരുത് ചെറിയാൻ എന്നിവർ ആശംസകൾ അറിയിച്ചു. ഒന്നാം സമ്മാനമായ എവറോളിംഗ് ട്രോഫിയും ക്യാഷ് അവാർഡും പുത്തൻകാവ് സെന്റ് മേരീസ് യുവജന പ്രസ്ഥാനം കരസ്ഥമാക്കി. രണ്ടാം സമ്മാനമായ മാങ്കൂട്ടത്തിൽ ഉമ്മൻ വർഗീസ് എവർറോളിംഗ് ട്രോഫിയും ക്യാഷ് അവാർഡും കോട്ടയം സെന്റ് ജോൺസ് കൂരോപ്പടയും കരസ്ഥമാക്കി.

## അനുമോദനം



പന്തളം സെന്റ് ജോർജ്ജ് അറത്തിൽ ഇടവകാംഗവും ഓർത്തഡോക്സ് വൈദീക സെമിനാരി പ്രൊഫസറുമായ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിന്റെ സഹധർമ്മിണി ഡോ. ജെയ്സി കരിങ്ങാട്ടിൽ. കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ വൈസ് പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടു.

**വചനപരിച്ഛേദം**

ഫാ. പി. വി. ജോൺ

# പ്രത്യാശയിലേക്കുള്ള പടവുകൾ

**കഴിഞ്ഞ ലക്കം തുടർച്ച**

**അ**വർ പരാജയപ്പെട്ടപ്പോൾ ഏലിയാവു തന്റെ യാഗ പീഠത്തിൽ വിറക് അടുക്കി കാളയെ കൊന്ന് അതിൽ വച്ചിട്ടു വെള്ളം ഒഴിച്ചു അതു മുഴുവൻ നനച്ചു. വെള്ളം യാഗപീഠത്തിന്റെ ചുറ്റും ഒഴുകി. ഏലിയാവ് യഹോവയോടു പ്രാർത്ഥിച്ചു. ഒറ്റ വാചകത്തിലുള്ള ഒരു പ്രാർത്ഥന. 'യഹോവേ എനിക്കു ഉത്തരമരുളേണമേ. ജാതികളായ പ്രവാചകന്മാരുടെ വാതോരാതെയുള്ള ജല്പനത്തിനു മുമ്പിൽ യഹോവയുടെ പ്രവാചകനായ ഏലിയാവിന്റെ ഹ്രസ്വ പ്രാർത്ഥന. പ്രാർത്ഥന എങ്ങനെയായിരിക്കണമെന്ന് ഇതു നമ്മെ പഠിപ്പിക്കുന്നു. പരിശുദ്ധ റൂഹാ ഇറങ്ങി ആവസിച്ചു അപ്പ വീഞ്ഞുകളെ കർത്താവിന്റെ ശരീര രക്തങ്ങളാക്കി മാറ്റേണമേ എന്നു അപേക്ഷിക്കുന്നതിനു മുൻപു പട്ടക്കാരൻ വി. കുർബ്ബാനയിൽ ഈ പ്രാർത്ഥന മൂന്നു പ്രാവശ്യം സമർപ്പിക്കുന്നത് നാം ശ്രദ്ധിക്കാറുണ്ടല്ലോ. ആ ചെറിയ പ്രാർത്ഥന ഉയരങ്ങളിൽ എത്തി ആകാശങ്ങളിൽ നിന്നു തീ ഇറങ്ങി ഹോമയാഗവും വിറകും മണ്ണും ദഹിപ്പിച്ചു കളഞ്ഞു.തോട്ടിലെ വെള്ളവും വറ്റിപ്പോയി.ജനമെല്ലാം അതുകണ്ട് കവിണ്ണു വീണു. യഹോവ തന്നെ ദൈവം യഹോവ തന്നെ ദൈവം എന്നു പറഞ്ഞു. ഏലിയാവ് ആഹാബിനോടു ഇനിയും കൊട്ടാരത്തിലേക്കു പൊയ്ക്കൊൾക.മഴ ഉടനെ ഉണ്ടാകും എന്നു പറഞ്ഞു.താമസമന്യേ കാർമേഘം ഉരുണ്ടുകൂടി. ഏലിയാവ് പറഞ്ഞതനുസരിച്ച് ആഹാബ് രഥം പൂട്ടി അതിവേഗം യിസ്രായേലിലേക്ക് ഓടി. യഹോവയുടെ കൈ ഏലിയാവിന്റെ മേൽ വന്നിട്ട് അവൻ അരമുറുക്കി ആഹാബിനു മുമ്പിലായി ഏതാണ്ടു 45 കിലോമീറ്റർ ഓടി.

അതിശക്തനായ ആഹാബിന്റെ രഥത്തേക്കാൾ വേഗത്തിൽ 45 കിലോമീറ്റർ തളരാതെ ഓടുകയും ബാലിന്റെ വിഗ്രഹവും പ്രവാചകന്മാരെയും ഇല്ലാതാക്കുകയും ചെയ്ത ഏലിയാവു ഇതാ അടുത്ത നിമിഷത്തിൽ ഒരു സ്ത്രീയുടെ ഭീഷണിയുടെ മുമ്പിൽ ദുർബ്ബലനായി മാറുന്ന കാഴ്ച അവിശ്വസനീയം തന്നെ. ഈസബേൽ ദൂതനെ വിട്ടു ഏലിയാവിനോടു 'നാളെ ഈ നേരത്ത് ഞാൻ നിന്റെ ജീവനെ അവരിൽ ഒരുത്തന്റെ ജീവനെ പ്പോലെയാക്കും' എന്നു പറയിച്ചു.ഈസബേലിന്റെ ഈ വാക്കു കേട്ട ഏലിയാവിന്റെ പ്രതികരണം 1. രാജാ: 19:3ൽ ഇങ്ങനെ വായിക്കുന്നു. അവൻ ഭയപ്പെട്ടു. എഴുന്നേറ്റു ജീവരക്ഷയ്ക്കായി പുറപ്പെട്ടു. ബേത്ശേബയിൽ ഭൃത്യനെയാക്കിയിട്ടു മരുഭൂമിയിൽ ഒരു ദിവസത്തെ ദൂരം ചെന്ന് ഒരു ചൂരച്ചെടിയുടെ തണലിൽ ഇരുന്നു. മരിപ്പാൻ ഇച്ഛിച്ചു. ഇപ്പോൾ മതി യഹോവേ എന്റെ പ്രാണനെ എടുത്തു കൊള്ളേണമേ എന്നപേക്ഷിക്കുന്നു. ഭയവും നിരാശയും അവനെ തളർത്തി. ജീവിക്കുവാനുള്ള



ആശയും നഷ്ടപ്പെട്ടിരിക്കുന്നു.

17 ഉം 18 ഉം അദ്ധ്യായങ്ങളിൽ കണ്ട ഏലിയാവിനെയല്ല 19 -ാം അദ്ധ്യായത്തിൽ നാം കാണുന്നത്. എന്തു വലിയ മാറ്റമാണ് സംഭവിച്ചിരിക്കുന്നത്. ഏലിയാവ് എന്തുകൊണ്ട് ഇങ്ങനെ മാറി? ഏലിയാവു നിരാശനായി മരണം മോഹിക്കാൻ ചില കാരണങ്ങൾ നമുക്ക് ഊഹിച്ചെടുക്കുവാൻ കഴിയും.ഒന്നു ശാരീരിക ക്ഷീണം മനസ്സിനെയും ബാധിച്ചുവെന്നതാണ്.45 കിലോമീറ്റർ അതിവേഗം ഓടി തളർന്നപ്പോഴാണ് ഈസബേലിന്റെ ഭീഷണി വരുന്നത്.ഇനിയും തന്നെക്കൊണ്ട് ഒന്നും കഴിയുകയില്ലായെന്ന തോന്നൽ നിരാശയിലേക്കു തള്ളി വിടുന്നു. രോഗം,വാർദ്ധക്യം,പ്രശ്നങ്ങൾ,പ്രതിസന്ധികൾ എല്ലാം കടന്നുവരുമ്പോൾ സാധാരണ മനുഷ്യനിൽ ഉണ്ടാകാവുന്ന ഒരു വ്യതിയാനം തന്നെയാണ് ഇത്. രോഗം തന്റെ ശരീരം തളർത്തി.ഇനി എനിയ്ക്ക് ഒന്നിനും കഴിയുകയില്ല.വാർദ്ധക്യമായി ഇനി എനിയ്ക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ല.ഇങ്ങനെ സ്വയം ചിന്തിച്ചു നാം തളരുന്നു.ഇതുവരെ ചെയ്തതെല്ലാം തന്റെ കഴിവു കൊണ്ടായിരുന്നുവെന്ന് അറിയാതെ ചിന്തിച്ചുപോയതിന്റെ പരിണിതഫലമാണ് ഈ വിധ ചിന്തകൾ.അവിടെയെല്ലാം ദൈവം നടത്തി.ഇനിയും അവൻ നടത്തും എന്ന് ഉറച്ചു വിശ്വസിച്ചു അവന്റെ കരം പിടിച്ചു നടക്കാൻ ശ്രമിക്കുമ്പോഴാണ് അറിയാത്ത ബലം നമ്മെ നയിക്കുന്നത്.

ഇതുവരെയുള്ള തന്റെ പ്രവർത്തനങ്ങളെല്ലാം നിഷ്ഫലമായിപ്പോയിയെന്ന തോന്നലാണ് മറ്റൊരു കാരണം. 1 രാജാ. 19:10ൽ ഏലിയാവു പറയുന്നു: സൈന്യങ്ങളുടെ ദൈവമായ യഹോവയ്ക്കുവേണ്ടി ഞാൻ വളരെ ശുഷ്കാന്തിച്ചിരിക്കുന്നു. യിസ്രായേൽ മക്കൾ നിന്റെ നിയമത്തെ ഉപേക്ഷിച്ചു നിന്റെ യാഗപീഠങ്ങളെ ഇടിച്ചു, നിന്റെ പ്രവാചകന്മാരെ അരിവാൾ കൊണ്ടു കൊന്നു. ഞാൻ ഒരുവൻ മാത്രം അവശേഷിച്ചിരിക്കുന്നു. അവർ എനിക്കും ജീവഹാനി വരുത്തുവാൻ നോക്കുന്നു.'ഇവിടെയും, അറിയാതെയാണെങ്കിലും ഞാൻ' എന്ന ഭാവം മുഴച്ചു നിൽക്കുന്നു.ദൈവത്തിന്റെ കരുതലിൽ സംശയമുണ്ടാകുന്നു. യഹോവയ്ക്കു വേണ്ടി പോരാടിയിട്ടും തന്റെ ജീവൻ അപകടത്തിലായിരിക്കുന്നു. ഭീതിയോടെ ഭാവിയിലേക്കു നോക്കുമ്പോൾ എല്ലാം പ്രതികൂലമാണെന്നു തോന്നും. പ്രത്യാശയോടെ ഭാവിയിലേക്കു ശ്രദ്ധിക്കുമ്പോഴാണ് ദൈവത്തിന്റെ വഴികൾ തെളിഞ്ഞു വരുന്നത് കാണുവാൻ കഴിയുന്നത്.ചകിതമായ ഹൃദയത്തിനും നിറമിഴികൾക്കും അതു ഗ്രഹിക്കുവാനും കാണുവാനും കഴിയുകയില്ല;ദൈവത്തിന്റെ പദ്ധതികൾ മനസ്സിലാകുകയുമില്ല.ബാലിന്റെ മുമ്പിൽ മുട്ടുകുത്താത്ത ഏഴായിരം പേരെ ഞാൻ യിസ്രായേലിൽ അവശേഷിച്ചിരിക്കുന്നുവെന്ന യഹോവയുടെ വാക്കുകൾ ഈ സത്യം വെളിവാക്കുന്നു.ഏലിയാവിനോടൊപ്പം മറുരൂപ മലയിൽ പ്രത്യക്ഷപ്പെട്ട മോശെയും ഇങ്ങനെ ചിന്തിക്കുകയും ആഗ്രഹിക്കുകയും ചെയ്തതായി സംഖ്യാ:11:15,16 ൽ നാം വായിക്കുന്നു.താൻ പറഞ്ഞതുപോലെ സംഭവിക്കാത്തതിൽ നിരാശപ്പെട്ടു മരിക്കാൻ ആഗ്രഹിക്കുന്ന യോനാ പ്രവാചകനെയും യോനായുടെ പുസ്തകത്തിൽ നാം പരിചയപ്പെടുന്നുണ്ട്.

മരിക്കാൻ ആഗ്രഹിക്കുന്ന ഏലിയാവിനെ ഉപേക്ഷിക്കുവാൻ യഹോവ തയ്യാറല്ല.അവനെക്കൊണ്ട് ഇനിയും പല കാര്യങ്ങൾ നിർവ്വഹിക്കുവാനുണ്ട്.അതിന് അവൻ വർദ്ധിത വീരുവാനായി പരിണമിച്ചേ മതിയാകു.അതിനുള്ള ദൈവത്തിന്റെ ഒരു പദ്ധതിയായിരുന്നു ഇത് എന്നു നമുക്കു കാണാൻ കഴിയുന്നു.അതിനാൽ ചൂരച്ചെടിയുടെ തണലിൽ കിടന്നു ഉറങ്ങുന്ന ഏലിയാവിന്റെ അടുക്കലേക്ക് യഹോവ തന്റെ ദൂതനെ അയക്കുന്നു.ദൂതൻ ചെന്ന് അവനെ തട്ടിയുണർത്തി.'എഴുന്നേറ്റു തിന്നുക' എന്നു പറഞ്ഞു.അവൻ ഉണർന്നു ഭക്ഷിച്ചു.ആ ബലത്തിൽ ഏലിയാവു നാല്പതു പകലും നാല്പതു രാവും നടന്ന് യഹോവയുടെ പർവ്വതമായ ഹോറേബോളം ചെന്നു.ഭയാകുലനായി തളർന്നു പോയ ഏലിയാവു ദൈവത്തിന്റെ പർവ്വതമായ ഹോറേബോളം എത്തേണ്ടതിന് നാല്പതു രാവും നാല്പതു പകലും നടക്കേണ്ടതായി വന്നു.തളർന്നും തകർന്നും പോയ ഏലിയാവിന് ഈ ഊർജ്ജം എവിടെ നിന്നു കിട്ടി? യഹോവ നല്കിയ ഭക്ഷണം മാത്രം കഴിച്ചു നാല്പതു ദിവസം ഉപവസിച്ച ഏലിയാവിനു കരഗതമായത് നഷ്ടപ്പെട്ടതിനെക്കാൾ വലിയ ഊർജ്ജമായിരുന്നു.അതാകട്ടെ,ശാരീരിക ബലഹീനതകളെ അതിജീവിക്കുവാൻ കരുത്തു നൽകുന്ന ആത്മബലമായിരുന്നു.നോമ്പും ഉപവാസവും ആത്മബലം പ്രാപിക്കുവാനുള്ള ശക്തമായ ഉപാധിയാണെന്ന് ഇത് നമ്മെ പഠിപ്പിക്കുന്നു.എന്നാൽ തനിക്കു ലഭിച്ച ആത്മബലത്തെക്കുറിച്ചു ഏലിയാവു തികച്ചും ബോധവാനായില്ല.അതിനാൽ കർമ്മനിരതൻ ആകേണ്ടവൻ,ലഭിച്ചതിൽ സന്തുഷ്ടനായി ഗുഹയിൽ കിടന്നുറങ്ങി.യഹോവയുടെ അരുളപ്പാടു അവനെ തേടി വന്നു! ഏലിയാവേ ഇവിടെ നിനക്ക് എന്തു കാര്യം?എന്ന ചോദ്യത്തിന്റെ അർത്ഥം ഗ്രഹിക്കുവാൻ അവന്റെ ചിന്താകാന്തത അവനെ അനുവദിച്ചില്ല.അവനിൽ നിന്നും വീണ്ടും നിരാശയുടെ വാക്കുകളാണ് ഉണ്ടാകുന്നത്.എന്നാൽ യഹോവ അവനിൽ ഒരു പുതിയ അവബോധം സൃഷ്ടിക്കുന്നു.ഗുഹയുടെ വെളിയിൽ കൊണ്ടുവന്നിട്ടാണ് പുതിയ വെളി

പാടു അവനു കാണിച്ചുകൊടുക്കുന്നത്.നാം സുരക്ഷിതമെന്നും സുഭിക്ഷമെന്നും കരുതുന്ന പലതിൽ നിന്നും പുറത്തുകടക്കാതെ പുതിയ ദൈവിക വെളിപാടു ലഭിക്കുകയില്ലായെന്ന സത്യമാണ് ഇവിടെ നാം വായിച്ചെടുക്കുന്നത്.പർവ്വതങ്ങളെ കീറി പാറകൾ തകർന്ന കൊടുങ്കാറ്റിൽ യഹോവ ഇല്ലായിരുന്നു.ഭൂകമ്പത്തിലും യഹോവ ഇല്ലായിരുന്നു.തീയിലും യഹോവയെ കണ്ടില്ല.അതിനുശേഷം സാവധാനം ഒരു മൃദു സ്വരം കടന്നുവന്നു.അതുകേട്ട് ഏലിയാവു പുതപ്പു കൊണ്ടു മുഖം മൂടി.ഗുഹാമുഖത്തു വന്നു.യഹോവയുടെ ശബ്ദം ചോദ്യമായി ഏലിയാവിലേക്കു വന്നു.'ഏലിയാവേ ഇവിടെ നിനക്ക് എന്തു കാര്യം?

ഏലിയാവിനെക്കുറിച്ചുള്ള ദൈവനിയോഗം വീണ്ടും യഹോവ അവനെ അറിയിച്ചു.മരുഭൂമിയിൽ കൂടെ മടങ്ങിപ്പോകണം,പോകുമ്പോൾ അരാമിന്റെ രാജാവായി ഹസായേലിനേയും,നിംശിയുടെ മകനായ യേഹുവിനെ യിസ്രായേലിന്റെ രാജാവായും വാഴിക്കണം.ഏലീശായെ ഏലിയാവിനു പകരം പ്രവാചകനാക്കണം.ഉപവാസത്തിലൂടെയും പ്രാപിച്ച ആത്മബലത്താൽ ഏലിയാവു യഹോവ തന്നിൽ അർപ്പിച്ച എല്ലാ നിയോഗങ്ങളും നിർവ്വഹിച്ചു.ഉടലോടെ സ്വർഗ്ഗം പൂകി.ഇതിനെല്ലാം കാരണമായി ഭവിച്ചത് ഏലിയാവേ ഇവിടെ നിനക്ക് എന്തു കാര്യം?എന്ന യഹോവയുടെ ചോദ്യമാണ്.

ഈ ചോദ്യം നാമും നിരന്തരം നമ്മോടു തന്നെ ചോദിക്കേണ്ടതാണ്.ഈ ചോദ്യം ആത്മശോധനാപരമാണ്.അതു നമ്മെ തെറ്റായപാതയിൽ നിന്നും നേരായ പാതയിലേക്കു നയിക്കും.അരുതാത്ത കൂട്ടുകെട്ടിൽ നിന്നും അകറ്റും.കാണരുതാത്ത കാഴ്ചകളെ നിരോധിക്കും.കേൾക്കരുതാത്തവയിൽ നിന്നു നമ്മുടെ കർണ്ണങ്ങളെ തടയും.പാപത്തിന്റെ പ്രലോഭനങ്ങളെയും പ്രേരണകളെയും അതിജീവിക്കുവാൻ ശക്തി പകരും.തെറ്റുകളെ തിരിച്ചറിയാനും, പശ്ചാത്തപിച്ചു ദൈവത്തിങ്കലേക്കു തിരിച്ചു വരുവാനും സഹായിക്കും.അതിലുപരി,നമ്മെക്കുറിച്ചുള്ള ദൈവനിയോഗം തിരിച്ചറിഞ്ഞു,ദൈവഹിതം നിർവ്വഹിച്ചു,കർമ്മങ്ങൾ പൂർത്തീകരിച്ചു ജീവിതം സഫലമാക്കുവാൻ ഇടയാക്കും.ഈ ചോദ്യത്തോടുള്ള അനുകൂലമായ നമ്മുടെ പ്രതികരണം,നിരാശയിൽ നിന്നു പ്രത്യാശയിലേക്കും,തിന്മയിൽ നിന്നു നന്മയിലേക്കും,ശാപത്തിൽ നിന്ന് അനുഗ്രഹത്തിലേക്കും നമ്മെക്കുറിച്ചുള്ള ദൈവനിയോഗം പൂർത്തീകരിച്ചു നിത്യജീവനിലേക്ക് കൈപിടിച്ചു ഉയർത്തും എന്ന് ഏലിയാവിന്റെ ജീവിതം നമ്മെ ഉദ്ബോധിപ്പിക്കുന്നു.

# തൊഴിലവസരങ്ങൾ

**അഡ്വ. തോമസ് ഫിലിപ്പ്**

1. തിരുവനന്തപുരത്ത് കരസേനാ റാലി. കേരളത്തിലെ ഏഴ് തെക്കൻ ജില്ലകൾക്ക് കരസേനയിലേക്ക് റിക്രൂട്ട്മെന്റ് www.joinindianarmy.nic.in കാണുക.

2. കേരള ഹൈക്കോടതിയിൽ 20 റിസേർച്ച് അസിസ്റ്റന്റ്. ലോ - ബിരുദക്കാർക്ക് അവസരം. (അവസാന സെമസ്റ്റർകാർക്ക് അവസരം) www.hckrecrutment.nic.in കാണുക.

3. ഇൻഡ്യൻ ഓയിൽ കോർപ്പറേഷനിൽ IOCL ൽ ഓഫീസർമാരേയും എഞ്ചിനീയർമാരേയും ആവശ്യമുണ്ട്. തെരഞ്ഞെടുപ്പ് ഗേറ്റ് -2017 മുഖേന. അപേക്ഷയുടെ അവസാന തീയതി 2017 ഫെബ്രുവരി 4. www.iocl.com കാണുക.

4. AIIMS ജോഡ്പൂർ - സ്റ്റാഫ് നേഴ്സിനെ ആവശ്യമുണ്ട്. അവസാന തീയതി ഒക്ടോബർ 22 www.aiimsjodpul.edu.in കാണുക.

5. 54 തസ്തികകളിൽ കേരള പി. എസ്. സി. വിജ്ഞാപനം പുറപ്പെടുവിച്ചു. അപേക്ഷയുടെ അവസാന തീയതി നവംബർ 2. അപേക്ഷയ്ക്ക് ഒറ്റത്തവണ രജിസ്ട്രേഷൻ ബാധകം.

വെറ്റിനറി സർജ്ജൻ, ലക്ചറർ ബോട്ടണി,, മെക്കാനിക്കൽ എഞ്ചിനീയർ, അസിസ്റ്റന്റ് മാനേജർ കെ. ഫ്. ഡി. മുതലായവയിൽ സംസ്ഥാനതല റിക്രൂട്ട്മെന്റ് ഉണ്ട്. കൂടാതെ ജില്ലാതലത്തിൽ ഹോമിയോ ഫാർമസിസ്റ്റ്, വില്ലേജ് ഫീൽഡ് അസിസ്റ്റന്റ്, ഹൗസ് കീപ്പർ (ഫീമെയിൽ) മുതലായ തസ്തികകളിലേക്ക് അപേക്ഷ ക്ഷണിച്ചു. നവംബർ 2-ാം തീയതിക്കകം അപേക്ഷിക്കണം.

2. എഞ്ചിനീയർമാരെ യു. പി. എസ്. സി. ക്ഷണിക്കുന്നു. യൂണിയൻ പബ്ലിക് സർവ്വീസ് കമ്മീഷൻ കേന്ദ്ര സർവ്വീസിൽ, റയിൽവേ ഉൾപ്പെടെ വിവിധ രംഗങ്ങളിലേക്ക് എഞ്ചിനീയർമാർക്ക് അവസരം ഒരുക്കുന്നു. അവസാന തീയതി ഒക്ടോബർ 26. www.upsc.gov.in കാണുക.

3. അർദ്ധസൈനിക വിഭാഗമായ സി. ആർ. പി. എഫിലേക്ക് കോൺസ്റ്റബിൾമാരെ ക്ഷണിക്കുന്നു. വിവിധ ജില്ലകളിൽ ഒക്ടോബർ 14 മുതൽ 24 വരെ റിക്രൂട്ട്മെന്റ് റാലി നടത്തുന്നു. സ്ത്രീകൾക്കും അവസരം. www.crpf.nic.in കാണുക.

കേരള പി. എസ്. സിയുടെ വില്ലേജ് അസിസ്റ്റന്റ് യോഗ്യത: എഴാം സ്റ്റാൻഡേർഡ് പാസ്സാകണം, സൈക്കിൾ സവാരി അറിഞ്ഞിരിക്കണം. സ്ത്രീകൾക്കും അപേക്ഷിക്കാവുന്നതാണ്. ശമ്പളം: 17500/- 37,500/- പ്രായം പി. എസ്. നിയമനത്തിനുള്ളത്. (18 - 36 വയസ്സ്)










**ആരാധനാ വർഷം**

**വർഗീസ് ജോൺ, തോട്ടപ്പുഴ**

# ആരാധന വത്സരത്തിലെ വൈവിദ്ധ്യം

**ആ**രാധനാക്രമങ്ങളിലുള്ള വൈവിധ്യം പാശ്ചാത്യ (അന്ത്യോഖ്യൻ) സുറിയാനി പാരമ്പര്യത്തിന്റെ ഒരു പ്രത്യേകതയാണ്. വേദവായനക്കുറിപ്പിന്റെ കാര്യത്തിലും ഇത്തരത്തിലുള്ള വൈവിധ്യം കാണാവുന്നതാണ്. അന്ത്യോഖ്യായിൽ നിന്നും കുറെയൊക്കെ വ്യത്യസ്തമായ ആരാധനാക്രമങ്ങളും വേദവായനക്കുറിപ്പുകളും പൗരസ്ത്യ കാതോലിക്കായുടെ ഭരണസീമയിൽപ്പെട്ട തെഗ്രീസിലും മൂസലിലും ഉപയോഗിച്ചിരുന്നു. അന്ത്യോഖ്യൻ സഭയുടെ തന്നെ കീഴിലുള്ള യെരുശലേമിലും കുറെയൊക്കെ വ്യത്യാസമുള്ള ക്രമങ്ങളാണ് ഉപയോഗിച്ചിരുന്നത്. ഓർത്തഡോക്സ് സുറിയാനി സഭയിലെ ആരാധനാക്രമങ്ങൾക്ക് ഒരു ഐക്യരൂപ്യം വന്നത് അവ അച്ചടിച്ചു തുടങ്ങിയതിനു ശേഷമാണ്. വേദവായനക്കുറിപ്പിനും പ്രാദേശികമായ ചെറിയ വ്യത്യാസങ്ങൾ ഉണ്ട്. കൂടുതൽ വിവരങ്ങൾക്ക് *വലിയ നോമ്പിലെ വേദവായനകൾ* (ഫാ. ഡോ. ബേബി വർഗീസ്, പുരോഹിതൻ 1989 ജനുവരി – മാർച്ച് പേജ് 33 – 36) കാണുക.

ഒക്ടോബർ 30നോ അതിനുശേഷമോ ആദ്യം വരുന്ന ഞായറാഴ്ചയാണ് സഭാവർഷാരംഭമായ കൂദോശ്ഈത്തോ ഞായർ. കൂദോശ്ഈത്തോ (ഒക്ടോബർ 30 നും നവംബർ 5 നും ഇടയിൽ) മുതൽ യൽദോപ്പെരുന്നാളിനു (ഡിസംബർ 25) മുമ്പ് കൃത്യമായി എട്ടു ഞായറാഴ്ചകൾ ഉണ്ടായിരിക്കും. അന്ത്യോഖ്യൻ സുറിയാനി സഭയുടെ കിഴക്കൻ പ്രദേശത്ത് അതായത് പൗരസ്ത്യ കാതോലിക്കാ(തിഗ്രീസിലെ മഫ്രിയാനാ)യുടെ ഭരണസീമയിൽപെട്ടിരുന്ന പ്രദേശത്ത് സഭാവർഷത്തിലെ രണ്ടാം ഞായറാഴ്ചയായ ഹൂദോസ് ഈത്തോയ്ക്കു ശേഷം വരുന്ന ഞായറാഴ്ചയെ *ഹൂദോസ് ഈത്തോയ്ക്കു ശേഷം ഒന്നാം ഞായർ* എന്നാണ് പറഞ്ഞിരുന്നത്. ആഗമന നാളുകളിലെ ശേഷം ഞായറാഴ്ചകൾ മലങ്കരയിലേതു പോലെ അതേ ക്രമത്തിൽ, എന്നാൽ ഒരാഴ്ച വൈകി വരുന്നു. യൽദോയ്ക്കു തൊട്ടു മുമ്പുള്ള വംശാവലിയുടെ ഞായറാഴ്ച ഇവിടെയില്ല. ഈ വിടവു നികത്താനായിരിക്കാം ഈ ഞായറാഴ്ചയെ *നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായർ* എന്നു മാത്രം വിശേഷിപ്പിച്ചിരിക്കുന്നത്.

മാർ സേവേറിയോസ് അഫ്രേം ബർസോം (പിന്നീട് മാർ ഇഗ്നാത്തിയോസ് അഫ്രേം ഒന്നാമൻ പാത്രിയർക്കീസ് ബാവാ 1933 – 1957) 1920കളിൽ അറബിയിൽ (സുറിയാനിയിൽ ?) തയ്യാറാക്കി വൈകാതെ ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തിയ The Golden Key to Divine Worship എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ കാണുന്നു. (ശ്രീ ജേക്കബ് വർഗീസ് മാന്നാക്കുഴിയിൽ തയ്യാറാക്കിയ മലയാള പരിഭാഷ *സ്വർഗീയ ആരാധനയ്ക്കുള്ള സുവർണ കവാടം* അച്ചടിയിൽ).

"നമ്മുടെ സഭയ്ക്ക് രണ്ടു രീത്തുകൾ ഉണ്ട് : അവയിൽ ദൈർഘ്യമേറിയത് മൂസലിലെ പള്ളികളിലും അവയുടെ പ്രാന്ത പ്രദേശങ്ങളിലും, ഹ്രസ്വമായത് ഇൻഡ്യയിലെ മലങ്കര ഉൾപ്പെടെ മറ്റെല്ലാ പള്ളികളിലും ഉപയോഗിക്കുന്നു. ക്രിസ്തുമസ് നോമ്പിന് ഒരു അസാധാരണ വിഭാഗമുള്ളതുമൂലം മൂസൽ റീത്ത് പ്രത്യേകതയുള്ളതാണ്. മൂന്നു പ്രാവശ്യം ആവർത്തിക്കുന്ന എട്ടു പ്രാർത്ഥനകൾ – Glad Tidings എന്നറിയപ്പെടുന്നു – ആ വിഭാഗത്തിലുണ്ട്. മനുഷ്യാവതാരത്തിന്റെ ഒരു വിവരണം ഈ വിഭാഗത്തിലുണ്ട്.

ഞായറാഴ്ചയുടെ പേരുകൾ ഈ രണ്ടു റീത്തുകളിലും വ്യത്യസ്തങ്ങളാണ്. പൗരസ്ത്യ മൂസൽ റീത്ത് ഒന്നാം ഞായറാഴ്ചയെ പുനപ്രതിഷ്ഠാ (ഹൂദോസ് ഈത്തോ) ഞായർ എന്നാണ് വിളിക്കുന്നത്; രണ്ടാം ഞായറാഴ്ചയെയും മൂന്നാം ഞായറാഴ്ചയെയും ശുദ്ധീകരണ (കൂദോശ് ഇത്തോ) ഞായറാഴ്ച എന്നാണ് വിളിക്കുന്നത്. (The names of the

Sundays differ in these two Rites. The eastern Mosul Rite calls the first Sunday of the Church year, Church Rededication Sunday and the second Sanctification of the Church and the third by the same name). അവർ നാലാം ഞായറാഴ്ചയെ സഖറിയായോടുള്ള അറിയിപ്പിന്റെ ഞായർ എന്നും അഞ്ചാം ഞായറാഴ്ചയെ വി. കന്യകയോടുള്ള അറിയിപ്പിന്റേതെന്നും ആറാം ഞായറാഴ്ചയെ വി. കന്യകയുടെ സന്ദർശന ഞായറെന്നും ഏഴാമത്തേതിനെ യോഹന്നാന്റെ ജനനമെന്നും എട്ടാമത്തേതിനെ യൗസേഫിനുണ്ടായ വെളിപാടെന്നും. ദനഹായെ തുടർന്നു വരുന്നത് എട്ട് ഞായറാഴ്ചകളാണ്; അതേ തുടർന്ന് നോമ്പിലെ ഞായറാഴ്ചകളും. പട്ടക്കാരുടെ ദിനം (കൊഹനേ) നിനുവേ നോമ്പു കഴിഞ്ഞു വരുന്ന ആഴ്ചയിലാണ്. രണ്ടാം ആഴ്ച പരേതരുടെയും പരദേശികളുടെയും ആയി ശുദ്ധീകരിച്ചിരിക്കുന്നു. മൂന്നാം ആഴ്ച അതായത് വലിയ നോമ്പിനുമുമ്പുള്ളത് വിശ്വാസികളായ മരിച്ചുപോയവരെ ഓർക്കുന്നു." (The Sundays following Epiphany are eight in number, followed by the Sundays in Lent. As for Priests' Day (Kohneh) it is held in the week following the Fast of Nineveh. The second week is consecrated to the memory of the Dead and of Strangers. The Third week, which is just before Lent, commemorates the believing Dead).

സഭാ വർഷത്തിലെ ഒന്നാം ഞായറാഴ്ചയെ ഹൂദോസ് ഈത്തോ എന്നും രണ്ടും മൂന്നും ഞായറാഴ്ചകളെ കൂദോശ് ഈത്തോ എന്നുമാണ് ഇവിടെ പറഞ്ഞിരിക്കുന്നത്. മൂലകൃതി ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയപ്പോൾ പിശക് സംഭവിച്ചതാകാനിടയുണ്ട്. (മൂലകൃതിയുടെ പരിഷ്കരിച്ച പുതിയ ഇംഗ്ലീഷ് പരിഭാഷകൾ ലഭ്യമാക്കാനുള്ള ശ്രമം നടക്കുന്നു). അതു പോലെ വലിയ നോമ്പിനു മുമ്പുള്ള മൂന്നു ഞായറാഴ്ചകളെ പറ്റി പറയുന്ന ഭാഗത്തും പൊരുത്തക്കേടു കാണുന്നു. അന്ത്യോഖ്യൻ സുറി

## അടുത്ത ആരാധനാ വർഷം 371 ദിവസം!

ഒരു കലണ്ടർ വർഷത്തിൽ 365 ദിവസമാണുള്ളത്. അധി വർഷത്തിൽ 366 ദിവസവും. ഒരു വർഷത്തിൽ 52 ഞായറാഴ്ചകളാണ് സാധാരണ കാണുക. ചുരുക്കമായി 53 വരാം. വർഷാരംഭം (ജനുവരി ഒന്ന്) ഞായറാഴ്ച വരുന്ന സാധാരണ വർഷങ്ങളിലും ശനിയാഴ്ചയോ ഞായറാഴ്ചയോ വരുന്ന അധിവർഷങ്ങളിലും 53 ഞായറാഴ്ചകളുണ്ടായിരിക്കും (ഉദാ:- 2000, 2006, 2012, 2017, 2023, 2028). ഒരു സാധാരണ വർഷം (365 ദിവസം) ആരംഭിക്കുന്ന അതേ ദിവസം തന്നെയാണ് അവസാനിക്കുന്നത് !

ഒക്ടോബർ 30നോ അതിനുശേഷമോ ആദ്യം വരുന്ന ഞായറാഴ്ചയാണ് സഭാവർഷാരംഭമായ കൂദോശ് ഈത്തോ ഞായർ. മറ്റോരു വിധത്തിൽ പറഞ്ഞാൽ ഒക്ടോബർ 30നും നവംബർ അഞ്ചിനും ഇടയിൽ വരുന്ന ഞായറാഴ്ച. ഒരു സഭാ വർഷത്തിൽ സാധാരണയായി 364 ദിവസവും 52 ഞായറാഴ്ചകളുമുണ്ടായിരിക്കും. എന്നാൽ ചില സഭാവത്സരങ്ങളിൽ 371 ദിവസവും 53 ഞായറാഴ്ചകളുമാണുണ്ടായിരിക്കുക.

ഒക്ടോബർ 30നു തന്നെ കൂദോശ്ഈത്തോ വരുന്ന ആരാധനാവർഷങ്ങളിലാണ് കൃത്യമായി 53 ആഴ്ചയുണ്ടായിരിക്കുന്നത്. അധിവർഷങ്ങളുടെ തലേ വർഷം ഒക്ടോബർ 31നു കൂദോശ്ഈത്തോ വന്നാലും ഇതു സംഭവിക്കും. ഒക്ടോബർ 30 ഞായറാഴ്ച ആരംഭിക്കുന്ന ആരാധനാ വർഷം അവസാനിക്കുന്നത് അടുത്ത വർഷം നവംബർ 4 (ഇടയ്ക്ക് ഫെബ്രുവരി 29 വന്നാൽ നവംബർ 3) ശനിയാഴ്ചയാണ് (371 ദിവസം). ഒക്ടോബർ 31 ഞായറാഴ്ച ആരംഭിക്കുന്ന ആരാധനാ വർഷം അടുത്ത വർഷം ഒക്ടോബർ 29 (ഇടയ്ക്ക് ഫെബ്രുവരി 29 വന്നാൽ നവംബർ 4) ശനിയാഴ്ച തീരും (364 / 371 ദിവസം). നവംബർ 5 ഞായറാഴ്ച തുടങ്ങുന്ന സഭാ വർഷം തീരുന്നത് അടുത്ത വർഷം നവംബർ 3 (അധിവർഷം വന്നാൽ നവംബർ 2) ശനിയാഴ്ചയാണ് (364 ദിവസം). നവംബർ 1, 2, 3, 4 തീയതികളിൽ ആരംഭിക്കുന്ന സഭാ വത്സരങ്ങൾ യഥാക്രമം ഒക്ടോബർ 30, 31, നവംബർ 1, 2 (അധിവർഷം വന്നാൽ ഒക്ടോബർ 29, 30, 31, നവംബർ 1) തീയതികളിലാണ് അവസാനിക്കുക. ഈ ആരാധനാവത്സരങ്ങളിൽ കൃത്യം 52 ആഴ്ചയുണ്ടായിരിക്കും (364 ദിവസം).

ഒക്ടോബർ 30ന് കൂദോശ്ഈത്തോ വന്നാൽ യൽദോപ്പെരുന്നാൾ (ഡിസംബർ 25) ഞായറാഴ്ചയായിരിക്കും. അടുത്ത വർഷാരംഭവും (ജനുവരി ഒന്ന്) ഞായറാഴ്ച വരും. ജനുവരി ഒന്ന് ഞായറാഴ്ച വരുന്ന എല്ലാ വർഷവും ശനിയാഴ്ച വരുന്ന അധിവർഷവും 53 ഞായറാഴ്ചകൾ വരുന്നതു പോലെ ഇത്തരം വർഷങ്ങളുടെ തലേവർഷം തുടങ്ങുന്ന ആരാധനാവർഷങ്ങളിലും 53 ഞായറാഴ്ചകൾ ഉണ്ടായിരിക്കും. 2016 ഒക്ടോബർ 30ന് തുടങ്ങുന്ന സഭാ വർഷം (2016-17) ഇതിന് ഉദാഹരണമാണ്. 2017 കലണ്ടർ വർഷത്തിൽ 53 ഞായറാഴ്ചകളുണ്ട്. ഇതിനു മുമ്പ് 1999-2000, 2005-06, 2011-12 സഭാവർഷങ്ങളും ഇതിനു ശേഷം 2022-23, 2027-28, 2033-34 സഭാവർഷങ്ങളും ഉദാഹരണമാണ്.

യാനി സഭയുടെ കിഴക്കൻ പ്രദേശത്ത് നിനുവേ നോമ്പിനു മുമ്പുള്ള ഞായറാഴ്ച *വാങ്ങിപ്പോയ വൈദികരുടെ (കൊഹനെ) ഞായർ*, പിന്നാലെ വരുന്നത് *വാങ്ങിപ്പോയ പരദേശികളുടെ ഞായർ*, അടുത്തത് *വാങ്ങിപ്പോയ വിശ്വാസികളുടെ (അനീദെ) ഞായർ* എന്നിങ്ങനെയാകാനാണ് സാദ്ധ്യത. ഇവിടെ മൂന്നു ഞായറാഴ്ചകൾ വന്നതു കൊണ്ടായിരിക്കാം ദനഹായ്ക്കു ശേഷമുള്ള അഞ്ചു ഞായറാഴ്ചകളുടെ വായനകൾ മാത്രം വേദവായനക്കുറിപ്പിൽ ചേർത്തിരുന്നത്. നിനുവേ നോമ്പിനും വലിയ നോമ്പിനുമിടയിലുള്ള രണ്ടു ഞായറാഴ്ചകൾ *കൊഹനെ, അനീദെ* എന്നിങ്ങനെ ആചരിക്കുകയാണല്ലോ മലങ്കരയിലെ രീതി. ആ നിലയ്ക്ക് ദനഹായ്ക്കു ശേഷം ആറു ഞായറാഴ്ചകൾ വരാനുള്ള സാദ്ധ്യതയുണ്ട് (ഉദാ:- 2000, 2011, 2038). വിശദമായ വിവരങ്ങൾക്ക് ബഥേൽ പത്രികയിലെ ഈ ലേഖകന്റെ *സഭാവത്സരത്തിലെ ഞായറാഴ്ചകളുടെ സംഖ്യ* (2016 ജൂലൈ), *മൂന്നു നോമ്പിനു മുമ്പുള്ള ഞായറാഴ്ച : പിതാക്കന്മാരും മൽപാന്മാരും* (ഡോ. എം. കുര്യൻ തോമസ്, 2016 ഓഗസ്റ്റ്) എന്നീ ലേഖനങ്ങൾ കൂടി കാണുക.

മലങ്കര സഭ വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച കൂനിസ്ത്രീയെ സൗഖ്യമാക്കിയ സംഭവം സ്മരിക്കുമ്പോൾ (ക്പിപ്ത്തോ) അന്ത്യോഖ്യൻ സഭ നല്ല ശമരിയാക്കാരന്റെ ഉപമ (ശമ്റ്യോതോ) സ്മരിക്കുന്നു. യായിറോസിന്റെ മകളെ ഉയർപ്പിക്കുന്ന സംഭവം (വലിയ നോമ്പിലെ മൂന്നാം ഞായർ), ശതാധിപന്റെ ദാസന്റെ സൗഖ്യം (നാലാം ഞായർ), നയിനിലെ വിധവയുടെ മകനെ ഉയർപ്പിക്കുന്ന സംഭവം (അഞ്ചാം ഞായർ), നല്ല ശമരിയാക്കാരന്റെ ഉപമ (ആറാം ഞായർ) തുടങ്ങി വ്യത്യസ്തമായ വേദവായനാഭാഗങ്ങൾ അന്ത്യോഖ്യൻ സഭ വിവിധ പ്രദേശങ്ങളിലും വിവിധ കാലങ്ങളിലും ഉപയോഗിച്ചിരുന്നു.

**പുതിയ വേദവായനക്കുറിപ്പ്**

ഒട്ടേറെ പുതുമകളോടെ പ്രസിദ്ധീകരിച്ച മലങ്കര സഭയുടെ പുതിയ ത്രിഭാഷാ വേദവായനക്കുറിപ്പ് നന്നായിരിക്കുന്നു. ഇതിനു മുമ്പ് 1987ലാണ് വേദവായനക്കുറിപ്പ് പരിഷ്കരിച്ചത്. ദനഹായുടെ ശേഷം ആറാം ഞായറാഴ്ച പുതിയതായി ഉൾപ്പെടുത്തിയിരിക്കുന്നു. പെന്തിക്കോസ്തിയ്ക്കു ശേഷം പന്ത്രണ്ടാം ഞായറാഴ്ച 1987 മുതലുള്ളതു നിലനിർത്തിയിരിക്കുന്നു. എന്നാൽ ഒരിക്കലും വരാത്ത സ്ലീബായുടെ ശേഷം എട്ടാം ഞായറാഴ്ച വീണ്ടും ഉൾപ്പെട്ടിട്ടുണ്ട്. 1987ൽ ഇത് ഒഴിവാക്കിയിരുന്നതാണ്. അനീദെ ഞായറാഴ്ചയിലെ പഴയനിയമ വായനയിൽ 2 മക്കാബിയർ 12 : 33 – 45 നിലനിർത്തേണ്ടതായിരുന്നു. വിശദമായ പഠനം പിന്നാലെ.

## ശുചീകരണയജ്ഞം



ഗാന്ധിജയന്തി ആഘോഷങ്ങളോടനുബന്ധിച്ച് പ്രധാനമന്ത്രി ശ്രീ. നരേന്ദ്രമോദി പ്രഖ്യാപിച്ച സ്വഛ ഭാരത് അഭിയാന്റെ ഭാഗമായും ബറോഡ സൊസൈറ്റി ഓഫ് സെന്റ് ബേസിലിന്റെ കീഴിലുള്ള സ്കൂൾ വിദ്യാർത്ഥികളെ പങ്കെടുപ്പിച്ചു കൊണ്ട് ഹലോൾ ബസ് സ്റ്റാന്റിന്റെ ശുചീകരണ പ്രവർത്തനങ്ങൾ സൊസൈറ്റി പ്രസിഡന്റ് അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

## അദ്ധ്യാപക സംഗമം



ഇടവങ്കാട് ഡിസ്ട്രിക്ട് സൺഡേസ്കൂൾ അദ്ധ്യാപക സംഗമം കുട്ടംപേരൂർ സെന്റ് മേരീസ് പള്ളിയിൽ അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഡിസ്ട്രിക്ട് പ്രസിഡന്റ് ഫാ. എബി ഫിലിപ്പ് വർഗീസ് അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഫാ. വിൽസൺ മാത്യു ക്ലാസ്സ് എടുത്തു. ഇടവക വികാരി ഫാ. ഏബ്രഹാം കോശി സ്വാഗത പ്രസംഗം നടത്തി, ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പിൽ, ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. മാത്യു വർഗ്ഗീസ്, സഭാ മാനേജിംഗ് കമ്മിറ്റി അംഗം സജി പട്ടരുമഠം, ഡയറക്ടർ ശ്രീ. ജി. വർഗ്ഗീസ്, സെക്രട്ടറി സി. എം. തോമസ്, ഡിസ്ട്രിക്ട് സെക്രട്ടറി കെ. എം. ബർസൗമ, ശ്രീമതി ഏലിയാമ്മ ജോൺ ശ്രീമതി മറിയാമ്മ ചെറിയാൻ, ശ്രീമതി മിനി രാജൻ എന്നിവർ യോഗത്തിൽ സംസാരിച്ചു. പാഠ്യ-പാഠ്യേതര മത്സരത്തിൽ വിജയികളായവരെ യോഗം അനുമോദിച്ചു.



ആരാധനാ വിജ്ഞാനീയം

ഫാ. സഖറിയ പനയ്ക്കാമറ്റം

# ആരാധനയിലൂടെയുള്ള സുവിശേഷീകരണം

*"നിൻസ്തുതിയും ഹാലേലുയ്യായും*
*കർത്താവേ ഞാൻ നിർത്തരുതേ.."*

സകല മിഷനറി പ്രവർത്തനങ്ങളുടെയും സുവിശേഷീകരണത്തിന്റെയും ലക്ഷ്യം ആരാധനയിലേക്ക് ഏവരേയും ക്ഷണിക്കുകയെന്നുള്ളതാണ്. സുവിശേഷീകരണം എന്നത് അനുഭവ സമൃദ്ധികൊണ്ട് ആഘോഷിക്കേണ്ടതായ സഭാംഗങ്ങളുടെ ശ്രേഷ്ഠതയേറിയ ഉത്തരവാദിത്തമാണ്. സഭയുടെ ആരാധനയും, വിശുദ്ധ കൂദാശകളും ദൈവമക്കൾക്കുവേണ്ടി ആത്മാവും ജീവനും നൽകുന്ന പരിശുദ്ധാത്മാവ് ഉപയോഗിക്കുന്ന ഉപാധികൾ ആണ്.

ആകാശം ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നുവെന്ന് ദീർഘദർശിയായ ദാവീദ് പാടിയത് (സങ്കീ. 19:1) സൂര്യന്റെ ഉദയവും അസ്തമനവും, ചന്ദ്രൻ രാത്രിയിൽ നൽകുന്ന വെളിച്ചവും, നക്ഷത്രങ്ങളുടെ ശോഭയും ദൈവത്തിന്റെ കൃപാമാർഗ്ഗമായി അനുഭവപ്പെട്ടതുകൊണ്ടാണ്. ആരാധിക്കുന്ന സമൂഹത്തിന് പങ്കിടുവാനുള്ളത് ക്രിസ്തീയ കൂട്ടായ്മയും അതിൽ പങ്കുചേരുന്ന വിശ്വാസികൾക്ക് ലഭിക്കുന്നത് പരിശുദ്ധാത്മാവിന്റെ ഫലങ്ങളും ആണ്.

സുവിശേഷ പാതയിൽ അന്ധന് ലഭിച്ച കാഴ്ചയും, വിശ്വാസത്തിന്റെ ഊന്നുവടിയും നാം പ്രാപിക്കണമെങ്കിൽ അനുതാപത്തിൽ അധിഷ്ഠിതമായ ആരാധനയുണ്ടാകേണ്ടിയിരിക്കുന്നു. ആരാധനയിലൂടെ ജീവിതവും വിശ്വാസവും യേശുക്രിസ്തുവും ആയി സജീവമായി ബന്ധപ്പെട്ടിരിക്കുകയാണ്.

**മനുഷ്യന്റെ ദൈവീകരണം- ആരാധനയിലൂടെ**

പരിശുദ്ധാത്മാവ് നമ്മെ പുതിയ സൃഷ്ടിയാക്കുന്നു. നാം ദൈവത്തിന്റെ മക്കൾ എന്ന് പരിശുദ്ധാത്മാവ് നമ്മുടെ ആത്മാവോടു സാക്ഷിക്കുന്നു (റോമർ 8:16). മനുഷ്യത്വം പൂർണ്ണത പ്രാപിക്കുന്നത് ഒരാൾ ക്രിസ്തുവിന്റെ പ്രതീകമായിത്തീരുമ്പോഴാണ്. ക്രിസ്തുവിലൂടെ ഒരുവൻ വിശ്വമാനവനായി തീരുവാനുള്ള സ്വാതന്ത്ര്യം ദൈവം നമുക്ക് നൽകിയിരിക്കുന്നു. ദൈവസ്വരൂപം പ്രാപിച്ചുവെങ്കിൽ മാത്രമെ സുവിശേഷീകരണം എന്ന ദൗത്യം ലക്ഷ്യപ്രാപ്തിയിൽ എത്തിച്ചേരുകയുള്ളൂ.

**സുവിശേഷീകരണം എന്ന വലിയ രഹസ്യം**

ക്രിസ്തു, വസ്തുവകകളോ ലൗകീക ആഭരണങ്ങളോ അല്ല സഭയ്ക്ക് കൊടുത്തത്. തന്റെ കുരിശിനെ മാലയായും, കഷ്ടതകളെ വെള്ളങ്കിയായും, നല്ലനടപടികളെ അതിന്റെ തോഴന്മാരുടെ അലങ്കാരമായും നൽകി സഭയെ ധന്യമാക്കിയിരിക്കുന്നു. സമ്പൂർണ്ണമായ ദൈവസാന്നിദ്ധ്യബോധവും, പ്രകൃതിയോടും സമകാലീന സമൂഹത്തോടും ഉള്ള സുതാര്യമായ ബന്ധവും സുവിശേഷീകരണം എന്ന ദൗത്യനിർവ്വഹണത്തിന് അനിവാര്യമത്രെ. ഒരു യാച

കനോട് മറ്റൊരു യാചകൻ ഒരു നേരത്തെ ആഹാരം എവിടെ എത്തിയാൽ ലഭിക്കുമെന്ന് അറിയിക്കുന്ന തത്രെ ഈ കാലഘട്ടത്തിന്റെ സുവിശേഷം. ആരാധിക്കുന്ന സമൂഹത്തിനു മാത്രമെ പങ്കിടുന്ന സമൂഹമായിത്തീരുവാൻ കഴിയുകയുള്ളൂ. വി.ലൂക്കോസ് 4:18 –ൽ അറിയിക്കുന്ന പ്രകാരം ബദ്ധന്മാർക്ക് വിടുതൽ, അന്ധന്മാർക്ക് കാഴ്ച, ബന്ധിതർക്ക് വിമോചനം, പീഢനത്തിലിരിക്കുന്നവർക്ക് വിടുതൽ– എന്നിവ ദൈവത്തിന്റെ ആത്മാവിനാൽ പ്രദാനം ചെയ്യേണ്ടവയാണ്. ഈ കാലഘട്ടത്തിന്റെ ആവശ്യവും സുവിശേഷവും അത് പ്രാവർത്തികമാക്കുക എന്നതാണ്.

ആരാധിക്കുന്ന മനുഷ്യൻ ദൈവത്തോട് ചേർന്നിരിക്കും. ''വിശപ്പുള്ളവർക്ക് നിന്റെ അപ്പം നുറുക്കിക്കൊടുക്കുന്നതും, അലഞ്ഞു നടക്കുന്ന സാധുക്കളെ നിന്റെ വീട്ടിൽ ചേർത്തു കൊള്ളുന്നതും നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും, നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്ക് നിന്നെത്തന്നെ മറയ്ക്കാതെയിരിക്കുന്നതും (യെശ 58:6,7) ഈ കാലഘട്ടത്തിൽ ആരാധനയോടു ചേർന്ന് അനുഷ്ടിക്കേണ്ടതായ സുവിശേഷീകരണം അത്രെ.

**സുവിശേഷീകരണത്തിന്റെ ഫലങ്ങൾ**

1. ദൈവം തന്നിരിക്കുന്ന ധനത്തെ ദൈവത്തിന്റെ ഇഷ്ടത്തിനായി വിനിയോഗിക്കുക. ധനം അവരവരുടെ മക്കൾക്ക് വേണ്ടിമാത്രം ഉപയോഗിക്കുന്ന പ്രവണത അവസാനിപ്പിച്ച്, അതിനെ ലോക നന്മയ്ക്കുവേണ്ടി ഉപയോഗിക്കുക.

2. പാപിയായ മനുഷ്യൻ സ്വാർത്ഥനാണ്. ദശാംശം പോലും കൊടുക്കുവാൻ മടിക്കുന്ന ധനസ്ഥിതി അവസാനിക്കേണ്ടിയിരിക്കുന്നു.

3. ധനത്തിന്റെ വഞ്ചനയിൽ നിന്നും ഒഴിഞ്ഞ സുവിശേഷീകരണമാണ് ലക്ഷ്യമാക്കേണ്ടത്. എന്നാൽ ഈ കാലഘട്ടത്തിൽ 'അനന്യാസ് –സഫീറാ' മാരുടെ എണ്ണം ദിനംപ്രതി കൂടിക്കൊണ്ടിരിക്കുന്നു.

4. കരുണയും സ്നേഹവും പ്രതിഫലിക്കുന്ന അടയാളങ്ങൾ മാത്രമാണ് ക്രിസ്തു നിറവേറ്റിയിട്ടുള്ളത്. സുവിശേഷീകരണത്തിന്റെ ഭാഗമായി നിറവേറണ്ടതും ക്രിസ്തുവിന്റെ മാതൃക വിളിച്ചറിയിക്കുന്ന അടയാളങ്ങൾ മാത്രമായിരിക്കണം.

5. ജഢമോഹം, കൺമോഹം, ജീവനത്തിന്റെ പ്രതാപം ആദിയായ പൈശാചിക ശക്തികൾ നമ്മെ ഭരിച്ചുകൊണ്ടിരിക്കുന്ന ഫറവോന്മാരാണ്. തിന്മയുടെ രാജാവായ പൈശാചിക ശക്തിയെ ജയിക്കുവാൻ ആരാധനയല്ലാതെ മറ്റു മാർഗ്ഗമൊന്നുമില്ല. "എന്നെ ആരാധിപ്പാൻ എന്റെ ജനത്തെ വിട്ടയയ്ക്കുക"യെന്ന (പുറപ്പാട് 8: 1) ദൈവവചനം എല്ലാ തിന്മയിൽ നിന്നും വിട്ടു നിൽക്കുവാൻ ആഹ്വാനം ചെയ്യുന്നു.

സത്യത്തിലും, ആത്മാവിലും ആരാധിക്കുകയെന്നത് പൂർണ്ണമായ ആരാധനയാണ്. ധനവും, ശരീരവും, ആത്മാവും ഒരു പോലെ ദൈവത്തെ ആരാധിക്കണം. അങ്ങനെ ദൈവത്തെ ആരാധിക്കുന്ന ജനം സുവിശേഷ ദൗത്യം ഏറ്റെടുക്കുമ്പോൾ ഈ ഭൂമി ദൈവത്തിന്റെ ഉദ്യാനമാകും. സുവിശേഷിക്കുന്നവർ ദൈവത്തിന്റെ കൂട്ടുവേലക്കാരുമാകും.

## സൗജന്യ നേത്ര ചികിത്സാ ക്യാമ്പ്

പിരളശ്ശേരി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസന പള്ളി യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ തിരുവല്ല വാസൻ ഐ കെയറിന്റെ സഹകരണത്തോടെ 2016 സെപ്റ്റംബർ 16ന് സൗജന്യ നേത്ര ചികിത്സാ ക്യാമ്പ് നടത്തി. ഇടവക വികാരി ഫാ. ജോൺ പോൾ അദ്ധ്യക്ഷത വഹിച്ചു. ഭദ്രാസന യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. റ്റിജു ഏബ്രഹാം ഉദ്ഘാടനം ചെയ്തു. യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറി ജോബിൻ കെ. ജോർജ്ജ്, പുത്തൻകാവ് ഡിസ്ട്രിക്റ്റ് ഓർഗനൈസർ ജിബിൻ മാത്യു, രണ്ടാം വാർഡ് മെമ്പർ ലീലാമ്മ ജോസ് എന്നിവർ ആശംസകൾ അറിയിച്ചു. ചെങ്ങന്നൂർ MLA ശ്രീ. K.K. രാമചന്ദ്രൻ നായർ പങ്കെടുത്തു. യൂണിറ്റ് സെക്രട്ടറി അഖിൻ സ്വാഗതം അറിയിച്ച യോഗത്തിൽ യൂണിറ്റ് ജോ. സെക്രട്ടറി ജെഫിൻ വർഗീസ് നന്ദി പ്രകാശിപ്പിച്ചു.

## അനുമോദനം



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ ചരമ ദ്വിശതാബ്ദി ആഘോഷത്തോടനുബന്ധിച്ച് സൺഡേസ്കൂൾ വിദ്യാർത്ഥികൾക്കായി അഖില മലങ്കര അടിസ്ഥാനത്തിൽ നടത്തിയ പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം (5000 രൂപ) നേടിയ **ബോധിഷ തോമസ്.**

കോട്ടയം പഴയ സെമിനാരി സൺഡേസ്കൂൾ വിദ്യാർത്ഥിയും പന്തളം അറത്തിൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയിൽ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിന്റെയും ഡോ. ജെയ്സി കരിങ്ങാട്ടിലിന്റെയും മകളാണ്. കോട്ടയം ബേക്കർ വിദ്യാപീഠിൽ പന്ത്രണ്ടാം ക്ലാസ്സ് വിദ്യാർത്ഥി.

മാത്യൂസ് പാണ്ടിശ്ശേരിൽ, കുറ്റൂർ

# വിശക്കുന്നവരുടെ നിലവിളി അവഗണിക്കരുത്

ഏതാണ്ട് ഒരു ബില്യൺ ആളുകൾ അത്താഴപ്പട്ടിണിക്കാരാണ്. ഓരോ ദിവസവും 17000 മനുഷ്യർ പോഷകാഹാരം ലഭിക്കാതെ കളം കാലിയാക്കി മടങ്ങുന്നു. അടുത്ത സമയത്ത് വായിച്ച ഒരു കണക്കാണ്. കൂട്ടം കൂടിയിരുന്ന് കുഞ്ഞുങ്ങൾ വിശപ്പു സഹിക്കാൻ വയ്യാതെ മണ്ണുവാരി തിന്നുന്ന ഒരു ചിത്രം കണ്ട് കണ്ണു നിറഞ്ഞ ഒരാൾ പറഞ്ഞതാണ് – ലോകത്തിനു വിശക്കുന്നു.

യേശു പിറന്നത് 'അപ്പത്തിന്റെ വീട്' എന്നർത്ഥമുള്ള ബേത്‌ലഹേം നഗരത്തിലാണ്. പിറന്ന നാളു മുതൽ അനുഭവിച്ച വിശപ്പുകൊണ്ടാകാം വിശക്കുന്ന മനുഷ്യരിലേക്ക് തുറന്നുവെച്ച മിഴികളുണ്ടായിരുന്നു യേശുവിന്. അപ്പത്തിന്റെ വീട്ടിൽ മൃഗങ്ങളുടെ പുൽത്തൊട്ടിയിൽ യേശു പിറന്നത് ഭൂമിയുടെ വിശപ്പകറ്റാനായിരുന്നു. വിശക്കുന്നവരുടെ വഴിയിൽ എന്തും സംഭവിക്കാം. വിശന്ന ദാവീദ് ദേവാലയത്തിൽ കയറി പുരോഹിതർക്കു മാത്രം അവകാശപ്പെട്ട കാഴ്ചയപ്പം എടുത്തു ഭക്ഷിച്ചില്ലേ? വിശന്ന യേശുവിന്റെ ശിഷ്യന്മാർ വയലിലെ കതിർമണികൾ പറിച്ച് കൊറിച്ചു. വിശക്കുന്ന പെൺകുട്ടി ചുവന്ന തെരുവിലേക്ക് വഴിതെറ്റി ചെന്നെത്താം. വിശക്കുന്നവരോട് മാത്രം നമ്മുടെ ധാർമ്മിക വിചാരങ്ങൾ അമിതമായി പറയരുത്. നല്ലൊരളവിൽ വിശപ്പാണ് മനുഷ്യജീവിതത്തിന്റെ നിലനിൽപ്പുകളെ പാളിക്കുന്നത്. വിശന്നു പൊരിഞ്ഞവർക്ക് എന്തു സംഭവിക്കുമെന്ന് നമ്മുടെ കർത്താവിനെപ്പോലെ, ഭാരപ്പെടാത്തവരുടെ സാരോപദേശങ്ങൾക്ക് കാൽക്കാശിന്റെ വിലയുണ്ടോ?

ഒരു വലിയ ആർഭാട വിരുന്ന് നടക്കുകയാണ്. അൽപമകലെ ഒരു പറമ്പിന്റെ കോണിൽ പാവം ബീഹാറി ഒരു കുഴി വെട്ടുകയാണ്. കുഴിയെന്തിനാണെന്ന് ഉടമ അയാളോടു പറഞ്ഞില്ല. സദ്യയ്ക്കു വിളമ്പുന്ന ബിരിയാണിച്ചോറിന്റെ സുഗന്ധം അവന്റെ മനസ്സിൽ പലവിധ ചിന്തകളുണർത്തി. സദ്യകഴിഞ്ഞ് അധികംവന്ന ബിരിയാണിയും മറ്റ് അകമ്പടി ഭക്ഷണങ്ങളും വലിയ വാർപ്പിൽ അവിടെ കൊണ്ടുവന്ന് ബീഹാറി കുഴിച്ച കുഴിയിലേക്ക് മറിച്ചിട്ടു. അതിന്റെ പുറത്തു കയറിനിന്ന് അതു ചവിട്ടിത്താഴ്ത്തി മണ്ണിട്ട് മൂടാൻ വീട്ടുകാർ പറഞ്ഞു. അയാളതു ചെയ്യുമ്പോൾ കരയുന്നുണ്ടായിരുന്നു. കാരണം ചോദിച്ചപ്പോൾ ബീഹാറി തന്റെ ദുഃഖാനുഭവം പറഞ്ഞു. അയാളുടെ ഭാര്യ ഗർഭിണിയായിരുന്നപ്പോൾ വസുമതിയരിയുടെ ചോറുണ്ണാനുള്ള വലിയ താല്പര്യം പറഞ്ഞു. വിലകൂടിയ അരിയാണെങ്കിലും അവളുടെ ജാക്കൂണല്ലേ, കാൽക്കിലോ അരി അയാൾ സംഘടിപ്പിച്ചു നൽകി. ഒരു നേരത്തെ ഭക്ഷണത്തിന് ഉപയോഗിച്ചാൽ തീർന്നു പോകുമെന്നുള്ളതിനാൽ അരിയുടെ ഓരോമണിയെടുത്ത് വായിലിട്ട് അവൾ കൊറിച്ചിരുന്നു. അവർക്ക് ഒരു മകളുണ്ടായപ്പോൾ വസുമതിയെന്നു പേരിട്ടു. കുറച്ചുനാളുകൾ കഴിഞ്ഞ് ആ കുഞ്ഞ് മരിച്ചു. കാരണം വിശപ്പ്?! ആ കുഞ്ഞിന്റെ വിശപ്പിനു നൽകാൻ അവർക്കു സാധിച്ചില്ല. ഇപ്പോൾ ചവിട്ടിത്താഴ്ത്തിയ ബിരിയാണിച്ചോറ് അയാളുടെ വസുമതിയുടെ ദുർമരണത്തെ ഓർമ്മിപ്പിച്ചു കരയിച്ചു.



അസ്സീസിയിലെ വിശുദ്ധ ഫ്രാൻസിസിന്റെ ആശ്രമത്തിൽ ഒരു വൃദ്ധസ്ത്രീ ഭക്ഷണത്തിനായി കരഞ്ഞുകൊണ്ടുവന്നു. അവൾക്കു കൊടുക്കാൻ എന്തെങ്കിലും ഭക്ഷണമോ ഒരു തുട്ടോ അവിടെ ഇല്ലായിരുന്നതിനാൽ വിശുദ്ധൻ അവിടെയുണ്ടായിരുന്ന വിശുദ്ധ ബൈബിൾ (അക്കാലത്തെ അപൂർവ്വ ഭാഗ്യവും വിലയേറിയതും) എടുത്ത് ആ സ്ത്രീയ്ക്ക് കൊടുത്തു. ചന്തയിൽ കൊണ്ടുപോയി അത് വിറ്റിട്ട് ഭക്ഷണം വാങ്ങിച്ചുകൊള്ളാൻ പറഞ്ഞു. ബൈബിൾ വായിക്കുന്നതിനേക്കാൾ ഉചിതം അതിൽ പറഞ്ഞിരിക്കുന്നതുപോലെ ജീവിക്കുക എന്നു സാരം.

ആധുനിക ലോകത്തിന്റെ ശാപം ധൂർത്താണ്. പൊങ്ങച്ചത്തിന്റെ പേരിൽ എന്തുമാത്രം ധൂർത്ത് കാണിക്കാനും മലയാളി ഇന്ന് സകല പരിധിയും ലംഘിക്കുന്നു. അനാവശ്യമായി പാഴാക്കുന്ന ഓരോ അരിമണിയിലും ദരിദ്രന്റെ വിശപ്പിന്റെ നിലവിളി ഉണ്ടെന്ന സത്യം ആരും മറക്കരുത്. ഒരുവറ്റ് ചോറ് ഒരു കുഞ്ഞിന്റെ ഒരുനേരത്തെ ഭക്ഷണമാണെന്നു കൂടി ഓർക്കണം. ഓരോ അരിമണിയിലും അത് ആർക്കുള്ള ആഹാരമാണെന്ന് ഈശ്വരൻ എഴുതിയിട്ടുണ്ട് എന്ന പഴമൊഴിയിൽ പതിരില്ല. ലാസറിന്റെ പേരെഴുതിയ അരിമണികൾ ധനികന്റെ പത്തായപ്പുരയിലായതുകൊണ്ടല്ലേ അവൻ പട്ടിണിയായത്? വലിയ മണിമാളികകളുടെ ചുറ്റുവട്ടത്തും തലചായ്ക്കാൻ കൂരയില്ലാത്തവരുടെ ചുടുനിശ്വാസങ്ങളുണ്ട്. ആടയാഭരണങ്ങളുടെ ധൂർത്തിനു പിന്നിൽ ഉടുതുണിയ്ക്ക് മറുതുണിയില്ലാത്തവരുടെ തേങ്ങലുണ്ട്. ഈ ധൂർത്താണ് നിസ്വരായ ലാസറന്മാരെ സൃഷ്ടിക്കുന്നത്.

വിശക്കുന്നവർക്ക് അപ്പം വർദ്ധിപ്പിച്ച് നൽകിയതിനുശേഷമാണ് യേശു വചനം പ്രസംഗിച്ചത്. ശരീരത്തിന്റെ വിശപ്പ് മാറ്റിയാലേ ആത്മാവിന്റെ വിശപ്പ് തീർക്കാൻ സാധിക്കൂവെന്ന് അവനറിയാം. പതിനായിരങ്ങളുടെ വിശപ്പകറ്റാൻ നമ്മളാരും അംബാനിമാരോ, റ്റാറ്റായോ അല്ലെന്ന് പറഞ്ഞ് ഒഴിയാൻ വരട്ടെ. വഴിയരികിൽ തളർന്നു വീഴാനിടയുള്ള ജനസമൂഹത്തിന് ഭക്ഷിപ്പാൻ കൊടുപ്പീൻ എന്ന് ശിഷ്യരോട് കർത്താവ് കൽപ്പിച്ചപ്പോൾ പ്രതികരിച്ച ഫിലിപ്പോസിന്റെ അവസ്ഥയിലാണ് നമ്മൾ. അസാധ്യമെന്ന് കരുതിയിടത്ത് ഒരു ചെറുബാലൻ തന്റെ വിശപ്പടക്കാൻ കരുതിയിരുന്ന എണ്ണിച്ചുട്ട അപ്പം അവൻ ഭക്ഷിക്കാതെ മറ്റുള്ളവർക്കായി യേശു കർത്താവിനെ ഏൽപ്പിച്ചതല്ലേ ആദ്യത്തെ അത്ഭുതം? മുതിർന്നവർ കാട്ടാത്ത വിശാലമനസ്കത കാട്ടിയ ബാലൻ! നമുക്കുള്ളത് സഹോദരങ്ങളുമായി പങ്കുവെച്ചാൽ അന്നത്തെപ്പോലെ ഇന്നും കർത്താവ് അത്ഭുതം പ്രവർത്തിക്കും. സംശയമില്ല. മനുഷ്യന്റെ ആവശ്യത്തിനുള്ള വിഭവങ്ങളൊക്കെ ഈ ഭൂമിയിൽ സമൃദ്ധിയായിട്ടുണ്ട്. എന്നാൽ ചില മനുഷ്യരുടെ ആർത്തിയെ ശമിപ്പിക്കാൻ ഒന്നും മതിയാവില്ല എന്ന ഗാന്ധിജിയുടെ മൊഴി എത്ര സത്യമാണ്.

ആഗ്നസിന്റെ (മദർതെരേസയുടെ ആദ്യനാമം) വീട്ടിലെ എല്ലാവരും ഭക്ഷണം കഴിച്ചു. ആഗ്നസ് മാത്രമേ ഇനി ഭക്ഷണം കഴിക്കാനുള്ളൂ. അവൾ എന്നും ഇങ്ങനെയാണ്. അവൾ ഭക്ഷണം കഴിക്കാൻ തുടങ്ങുമ്പോഴാണ് ഒരു ബാലൻ ആ വീട്ടിലേക്ക് വന്ന് കുടിക്കാൻ കുറച്ചു വെള്ളം ചോദിച്ചത്. നന്നായി മുഷിഞ്ഞ വേഷം. വാടിയ മുഖം കണ്ടാലറിയാം അവന് നല്ല വിശപ്പുണ്ടെന്ന്. ആഗ്നസ് തനിക്കുള്ള ഭക്ഷണം അവനു നൽകി. ആർത്തിയോടവൻ അത് ഭക്ഷിച്ചു. ഭക്ഷണം നൽകിയതിനു നന്ദി പറഞ്ഞവൻ പോയി. അന്ന് ആഗ്നസ് പട്ടിണി അനുഭവിച്ചെങ്കിലും അവൾക്കു വലിയ സന്തോഷവും സമാധാനവും അനുഭവപ്പെട്ടു. വിശക്കുന്നവർക്ക് ആഹാരം നൽകണം എന്നത് ഒരു പ്രതിജ്ഞയായി ആഗ്നസ് സ്വീകരിച്ചു. ജീവിതത്തിലുടനീളം അത് പാലിച്ച് അഗതികളുടെ അമ്മയായി, വിശുദ്ധ മദർ തെരേസയായി.

വിശക്കുന്നവന്റെ നിലവിളിക്ക് വലിയ വിലയുണ്ട്. അത് നിസംഗതയോടെ അവഗണിക്കുന്നവർക്ക് പ്രതിഫലമായി നീക്കിവച്ചിരിക്കുന്നത് ധനികനായ മനുഷ്യൻ എത്തപ്പെട്ട നിത്യനരകമാണെന്ന് ഉപമയിലൂടെ കർത്താവ് പഠിപ്പിക്കുന്നു. സ്വർഗ്ഗത്തിലെത്താനുള്ള വഴി അത്ഭുതങ്ങളിലൂടെയല്ല ദൈവവചനത്തിന്റെ അടിസ്ഥാനത്തിലുള്ള ജീവിതത്തിലൂടെയെന്ന് അബ്രഹാം പിതാവ് വെളിപ്പെടുത്തുന്നു. “ഇപ്പോൾ വിശക്കുന്നവരേ നിങ്ങൾ അനുഗ്രഹീതർ നിങ്ങൾ തൃപ്തരാക്കപ്പെടും” (ലൂക്കോ. 6:20-21)

## വിദ്യാരംഭം



അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ബഥേൽ അരമനയിൽ കുരുന്നുകളെ ആദ്യാക്ഷരം കുറിപ്പിച്ചു. ഫാ. എബി ഫിലിപ്പ് വർഗീസ്, ഡീക്കൻ സോളമൻ ബാബു, ഡീക്കൻ ജോജി ജെയിംസ് ജോർജ്ജ്, ശ്രീ. സജി പട്ടരുമഠം എന്നിവർ സംബന്ധിച്ചു.

# സ്ഥാനാർത്ഥികളുടെ സംവാദം നടത്തണം

## പ്രതികരണം

**ഡോ. ലെജു പി. തോമസ്**

**ക**ഴിഞ്ഞ ലക്കം ബഥേൽ പത്രികയിലെ ഡോ. എം. കുര്യൻ തോമസിന്റെ *കൂടപ്പെടുന്നവരും നാമാകണം...* എന്ന ലേഖനം ശ്രദ്ധേയമായി. മാനേജിംഗ് കമ്മറ്റി എന്നല്ല സഭയിൽ നടക്കുന്ന എല്ലാ തെരഞ്ഞെടുപ്പുകൾക്കും 'മാനദണ്ഡവും നടപടിക്രമവും പെരുമാറ്റചട്ടവും' ഉണ്ടാകണം. കൂടുതൽ അർഹതയും യോഗ്യതയുമുള്ളവർ തെരഞ്ഞെടുക്കപ്പെടാൻ ഇതു സഹായിക്കും. സഭാ - മെത്രാസന തലങ്ങളിൽ അറിയപ്പെടുന്നവരെയും വിവിധ രംഗങ്ങളിൽ സംഭാവന ചെയ്യുന്നവരെയുമാണ് തെരഞ്ഞെടുക്കേണ്ടത്. സഭയ്ക്ക് പ്രഥമ മുൻഗണന നൽകുന്നവരാണ് ഈ സമിതികളിൽ വരേണ്ടത്. സ്വന്തം കാര്യങ്ങൾക്ക് സഭയെ ഒരു ചവിട്ടുപടിയായി കാണുന്നവരെ പൂർണ്ണമായും ഒഴിവാക്കണം. രാഷ്ട്രീയ പാർട്ടികളുടെ സജീവ പ്രവർത്തകരും ഔദ്യോഗിക ഭാരവാഹികളും സഭാസമിതികളിൽ അംഗങ്ങളാകുന്നത് സഭയ്ക്കും സമൂഹത്തിനും നല്ലതല്ലാത്തതിനാൽ അങ്ങനെയുള്ളവർ ഒഴിവാകുകയാണ് ഉത്തമം.

തെരഞ്ഞെടുപ്പുകാലത്തെ വോട്ടുപിടുത്തം മാത്രമാണ് പലരുടെയും സഭാപ്രവർത്തനം. യാതൊരു സഭാ പ്രവർത്തനവുമില്ലാത്തവർക്കും സഭയിൽ ഏത് ഉന്നത പദവിയിലും കയറിപ്പറ്റാവുന്ന സ്ഥിതിയാണിന്നുള്ളത്. കക്ഷിരാഷ്ട്രീയ ശൈലിയിലുള്ള തെരഞ്ഞെടുപ്പ് സഭയ്ക്ക് ദോഷം ചെയ്യുന്നുണ്ട്. വീടു സന്ദർശിച്ചുള്ള വോട്ടുപിടുത്തം കർശനമായി നിരോധിക്കണം. വോട്ടർമാർ ഈ പ്രവണത നിരുത്സാഹപ്പെടുത്തണം. ആത്മാർത്ഥതയും അറിവും അനുഭവസമ്പത്തും പ്രായവും പക്വതയും കഴിവുമുള്ളവർ രംഗത്തു വരാത്തതിനും വരുന്നവർ പരാജയപ്പെടുന്നതിനും മുഖ്യ കാരണം ഇതാണ്. അർഹതയും യോഗ്യതയുമുള്ളവർക്ക് വീടുകൾ കയറിയിറങ്ങേണ്ട കാര്യമില്ലല്ലോ. മുൻ കാലങ്ങളിൽ യോഗ്യനായ ഒരാളെ മറ്റുള്ളവർ സ്ഥാനാർത്ഥിയാക്കുകയായിരുന്നു; ഇപ്പോൾ എല്ലാവരും സ്വയം സ്ഥാനാർത്ഥിയാകുകയാണ്. പണം, സമയം, ആരോഗ്യം എന്നിവ ധാരാളമുള്ള ആർക്കും സഭാസമിതികളിൽ സ്ഥാനം ലഭിക്കാവുന്ന ഇന്നത്തെ സ്ഥിതി മാറണം.

കാലം കഴിയുന്തോറും കാര്യവിവരമുള്ള അംഗങ്ങളുടെ എണ്ണം സമിതികളിൽ കുറഞ്ഞു വരുന്നതായി കാണുന്നു. മാനേജിംഗ് കമ്മറ്റിയിൽ നടക്കുന്ന ചില സംഭവങ്ങൾ ലജ്ജാകരമാണ്. ആരാണ് അല്ലെങ്കിൽ ഏതു സമിതിയാണ് ചില ചട്ടങ്ങൾ രൂപീകരിക്കേണ്ടതെന്നു പോലും ആർക്കും നിശ്ചയമില്ല. ഭരണഘടനയ്ക്കും നടപടിക്രമങ്ങൾക്കും കീഴ്വഴക്കങ്ങൾക്കും യാതൊരു വിലയുമില്ല. ഈ അവസ്ഥയ്ക്ക് ഒരു മാറ്റം വരുത്താൻ കഴിവുള്ളവരെ വേണം തെരഞ്ഞെടുക്കേണ്ടത്. ചില പദവികൾ സമ്പന്നർക്കു മാത്രമായി സംവരണം ചെയ്തിരിക്കുന്നതായി കാണുന്നു. പണം കൊടുത്തു പോലും വോട്ടർമാരെ സ്വാധീനിക്കുന്നവരുണ്ട്. യോഗ്യരായ സാധാരണക്കാർക്ക് രംഗത്തു വരാൻ സാധിക്കാത്ത സാഹചര്യമാണ് ഇന്നുള്ളത്. അതുകൊണ്ട് സ്ഥാനാർത്ഥികളുടെ പണച്ചെലവിനു നിയന്ത്രണം വേണം. വീടു സന്ദർശിച്ചുള്ള വോട്ടു പിടുത്തം ധാരാളം പണച്ചെലവുള്ള കാര്യമാണല്ലോ.

അനൗപചാരികമായ ഒരു തെരഞ്ഞെടുപ്പു പ്രക്രിയ കുര്യൻ തോമസ് നിർദേശിച്ചിരുന്നല്ലോ. അതോടൊപ്പം ഒരു കാര്യം കൂടി ചെയ്യാവുന്നതാണ്. സ്ഥാനാർത്ഥികൾ പരസ്പരം അറിഞ്ഞും വിലയിരുത്തിയുമല്ലല്ലോ രംഗത്തു വരുന്നത്. മലങ്കര അസോസിയേഷൻ വിളിച്ചു കൂട്ടുന്നതു സംബന്ധിച്ച് മലങ്കര മെത്രാപ്പോലീത്താ നോട്ടീസ് കൽപന പുറപ്പെടുവിച്ചാലുടനെ ഇടവക മെത്രാപ്പോലീത്താ തന്റെ ഭദ്രാസനത്തിൽ നിന്നും മാനേജിംഗ് കമ്മറ്റിയിലേക്കു മത്സരിക്കാനാഗ്രഹിക്കുന്നവരെ പരസ്യ കല്പനവഴി വിളിച്ചുകൂട്ടണം. ഇപ്രകാരം ഒരു യോഗം കൂടുന്നതിനു നിയമ തടസമൊന്നുമില്ല. തന്നെയുമല്ല, "സഭയെ സേവിക്കാൻ" ഇറങ്ങി പുറപ്പെട്ടവരിൽ എത്രപേർ മെത്രാപ്പോലീത്തായുടെ കൽപന അനുസരിച്ചു വന്നുകൂടും എന്നറിയാമല്ലോ.

ഇതു മൂലം പരസ്പരം പരിചയപ്പെടാനും സ്വയം വിലയിരുത്താനും മറ്റുള്ളവരെ വിലയിരുത്താനും സ്ഥാനാർത്ഥികൾക്ക് അവസരം ലഭിക്കും. ഒരു സംവാദം തന്നെ നടക്കട്ടെ; സദസ് വേണമെന്നില്ല. അനുഭവസമ്പത്തും പ്രായവുമുള്ള മികച്ച സ്ഥാനാർത്ഥികൾക്കു വേണ്ടി മറ്റുള്ളവർ പിന്മാറാനുള്ള പ്രേരണയുണ്ടാകട്ടെ. ഇതുമൂലം സ്ഥാനാർത്ഥികളുടെ തള്ളിക്കയറ്റം ഒരു പരിധി വരെ നിയന്ത്രിക്കാൻ സാധിക്കും. തെരഞ്ഞെടുപ്പു പെരുമാറ്റചട്ടത്തെപറ്റിയും ഒരു പൊതു ചർച്ചയാകാം. എല്ലാവർക്കും സ്വീകാര്യമായ തെരഞ്ഞെടുപ്പു പ്രചരണ രീതി സ്വീകരിക്കാം. (ഇടവകാംഗങ്ങൾക്കുള്ള നിർബന്ധ വരുമാനം ഇടവക യോഗം തീരുമാനിക്കുമ്പോൾ സാമ്പത്തികമായി ഏറ്റവും പിന്നിൽ നിൽക്കുന്നവരെ ഭാരപ്പെടുത്താതെ നിശ്ചയിക്കുന്നതു പോലെ). സ്ഥാനാർത്ഥികൾ വോട്ടർമാരുടെ ഭവനം, ജോലി സ്ഥലം തുടങ്ങിയവ സന്ദർശിച്ച് വോട്ടുപിടിക്കുന്നതു ശരിയല്ലെങ്കിലും പരിമിതമായ രീതിയിൽ ഫോൺ ചെയ്തും അഭ്യർത്ഥന അയച്ചും വോട്ടു പിടിക്കട്ടെ. നിശ്ചിത രൂപത്തിലുള്ള ബയോഡേറ്റാ ഭദ്രാസന കേന്ദ്രത്തിൽ നിന്നും അയക്കുന്നത് നല്ലതാണ്. വൈദികയോഗങ്ങളിലും ഭദ്രാസനതലത്തിൽ നോമിനേഷനു വേണ്ടി കൂടുന്ന യോഗത്തിലും സ്ഥാനാർത്ഥികൾക്ക് സ്വയം പരിചയപ്പെടുത്താൻ (മീറ്റ് ദ കാൻഡിഡേറ്റ്) അവസരം നൽകണം.

പെരുമാറ്റച്ചട്ടങ്ങൾ നിയമപരമായി അടിച്ചേൽപ്പിക്കാവുന്നതല്ല. എങ്കിലും ഇവ പാലിക്കുമെന്ന് ബന്ധപ്പെട്ടവർ തീരുമാനിച്ചാൽ യഥാർത്ഥത്തിൽ അർഹതയും

## മെഡിക്കൽ ഉപകരണങ്ങൾ വിതരണം ചെയ്തു



യുവജനവാരാഘോഷത്തോടനുബന്ധിച്ച് യുവജന പ്രസ്ഥാനം ഭദ്രാസന കമ്മിറ്റിയുടെയും ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെയും സംയുക്താഭിമുഖ്യത്തിൽ ചെങ്ങന്നൂർ ഗവ. ആശുപത്രിയിലേക്ക് നൽകിയ വിവിധ ഉപകരണങ്ങൾ മെഡിക്കൽ ഓഫീസർ ഡോ. സുധയ്ക്ക് അഡ്വ. കെ. കെ. രാമചന്ദ്രൻ നായർ MLA കൈമാറി. യുവജനപ്രസ്ഥാനം കേന്ദ്ര പ്രസിഡന്റ ഡോ. യൂഹാനോൻ മാർ പോളിക്കർപ്പോസ്, ഒ. സി. വൈ. എം. കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. പി. വൈ. ജസ്സൻ, ഭദ്രസന സെക്രട്ടറി. ഫാ. തോമസ് കൊക്കാപ്പറമ്പിൽ, ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. റ്റിജു ഏബ്രഹാം, യൂണിറ്റ് പ്രസിഡന്റ് ഫാ. എം. കെ. ഇമ്മാനുവേൽ ഫാ. അജി കെ. തോമസ്, ജനറൽ സെക്രട്ടറി ജോബിൻ കെ. ജോർജ്ജ്, സഭാ മാനേജിംഗ് കമ്മിറ്റി അംഗം സജി പട്ടരുമഠം, ജോയിന്റ് സെക്രട്ടറി ബിനി സോളമൻ, കേന്ദ്ര കമ്മിറ്റി അംഗങ്ങളായ റോബിൻ ജോ. വർഗ്ഗീസ്, റിജോഷ് ഫിലിപ്പ്, സ്നേഹാ മറിയം റെജി, യൂണിറ്റ് സെക്രട്ടറി അഞ്ജു വർഗ്ഗീസ് എന്നിവർ യോഗത്തിൽ പ്രസംഗിച്ചു. തുടർന്ന് ആശുപത്രിയിൽ പായസ വിതരണവും നടത്തി.

## നേതൃസംഗമം

യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ബഥേൽ അരമനയിൽ നടത്തിയ നേതൃത്വ സംഗമം കേന്ദ്രപ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഭദ്രാസന വൈസ്പ്രസിഡന്റ് ഫാ. റ്റിജു ഏബ്രഹാം അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ കേന്ദ്രജനറൽ സെക്രട്ടറി ഫാ. പി. വൈ ജസ്സൻ, ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പിൽ, ഒ. സി. വൈ. എം. മാവേലിക്കര ഭദ്രാസന സെക്രട്ടറി ഫാ. അജി കെ. തോമസ്, ഒ. സി. വൈ. എം. ഭദ്രാസന സെക്രട്ടറി ജോബിൻ കെ. ജോർജ്ജ് , സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായ സജി പട്ടരുമഠം, ബിജു മാത്യു, ജോയിന്റ് സെക്രട്ടറി ബിനി സോളമൻ, ഭദ്രാസന ട്രഷറാർ അപ്രേം മത്തായി കുന്നിൽ എന്നിവർ പ്രസംഗിച്ചു.

### ബഥേൽപത്രിക വരിസംഖ്യ സമാഹരണം

**ഒക്ടോബർ 2015**

| | |
|---|---|
| കുരമ്പാല സെന്റ്തോമസ് | 23.10.16 |
| കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ് | 30.10.16 |

**നവംബർ 2015**

| | |
|---|---|
| ഓതറ സെന്റ്മേരീസ് | 06.11.16 |
| വള്ളംകുളം സെന്റ്മേരീസ് | 13.11.16 |
| നീർവിളാകം സെന്റ് ഗ്രിഗോറിയോസ് | 20.11.16 |
| കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് | 27.11.2016 |

**പരുമല പെരുന്നാളിനോടനുബന്ധിച്ച് എം. ഒ. സി. ബുക്സ് ഷോപ്പ് കൗണ്ടറിൽ വരിസംഖ്യ പുതുക്കാവുന്നതാണ്.**

യോഗ്യതയുമുള്ളവർ തെരഞ്ഞെടുക്കപ്പെടാൻ ഇടയാകും.

സ്ഥാനാർത്ഥികളെപ്പറ്റി വ്യക്തമായി വിലയിരുത്തി വേണം വോട്ടു ചെയ്യുന്നത്. ഇടവകയ്ക്കുവേണ്ടിയാണ് വ്യക്തിപരമായല്ല അസോസിയേഷൻ അംഗങ്ങൾ തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത് എന്നതിനാൽ ഇടവകയിലെ വൈദീക - അത്മായ പ്രതിനിധികൾ കൂടിയാലോചന നടത്തിയായിരിക്കണം ഏതു സ്ഥാനാർത്ഥിയ്ക്ക് വോട്ടുചെയ്യണമെന്ന് തീരുമാനിക്കേണ്ടത്. ഡോ. കുര്യൻ തോമസ് കൊണ്ടുവന്ന ഈ ആശയം എല്ലാവരും ശ്രദ്ധിക്കേണ്ടതാണ്. പകുതി പേരെയെങ്കിലും ഈ കൂടിയാലോചന വഴി നിശ്ചയിക്കുകയും ശേഷിച്ച സ്ഥാനാർത്ഥികളുടെ കാര്യം അംഗങ്ങളുടെ ഇഷ്ടത്തിന് വിടുകയും ചെയ്യാവുന്നതാണ്.

മാനേജിംഗ് കമ്മറ്റിയിലേക്കുള്ള വൈദിക അംഗങ്ങളെ ഭദ്രാസനത്തിലെ വൈദിക അംഗങ്ങൾ മാത്രം ചേർന്ന് നിശ്ചയിക്കുന്നത് തെറ്റാണെന്നുള്ള ഡോ. കുര്യൻ തോമസിന്റെ നിലപാടിനെ താത്വികമായി സ്വാഗതം ചെയ്യുന്നു. എന്നാൽ വൈദികസംഘയോഗത്തിൽ ഒരു സമാവായമുണ്ടാക്കി മത്സരം ഒഴിവാക്കുന്നതല്ലേ നല്ലത്? വൈദികർ പരസ്പരം മത്സരിച്ച് വോട്ടർമാരുടെ വീടുകൾ കയറിയിറങ്ങി വോട്ടുപിടിക്കുന്നത് നിരുത്സാഹപ്പെടുത്തേണ്ടതാണ്. വൈദികസംഘം പോലെ അത്മായ അംഗങ്ങൾക്കായി ഒരു വേദിയില്ലല്ലോ. അത്മായക്കാരെ ഒരു ചട്ടക്കൂടിൽ കൊണ്ടുവരുന്നത് പ്രായോഗികമല്ലല്ലോ.

*വാൽക്കഷണം: ഒരു അവിവാഹിത പട്ടക്കാരൻ ഇന്ന് ഏതെങ്കിലുമൊരു പ്രസ്ഥാനത്തിന്റെ കേന്ദ്രഭാരവാഹിയായാൽ നാളെ മെത്രാൻ സ്ഥാനം ഉറപ്പാക്കാം. അതുപോലെ ഏതെങ്കിലുമൊരു പ്രസ്ഥാനത്തിന്റെ ഭദ്രാസന ഭാരവാഹിയായാൽ ഏതു ചെറുപ്രായക്കാരനും അടുത്ത മാനേജിംഗ് കമ്മറ്റിയിൽ സീറ്റ് ഉറപ്പ്. കാര്യവിവരവും അനുഭവസമ്പത്തുമുള്ള മുതിർന്നവരെല്ലാം ഔട്ട്!!!*



**എവൻഗേലിയോൻ ചിന്തകൾ**

ഫാ. സ്റ്റീഫൻ വർഗീസ്, കുടശ്ശനാട്

# വചനാമൃതം

## കൂദോശ് ഈത്തോ ഞായർ
(വി. മത്താ. 16:13-20)

**സഭയുടെ ശുദ്ധീകരണ ദിവസം**

സഭയുടെ ആരാധനാക്രമത്തിന്റെ വർഷാരംഭത്തിലെ വേദഭാഗത്തിൽ രണ്ട് പ്രധാനപ്പെട്ട സന്ദേശങ്ങൾ വെളിവാക്കുന്നു. സഭയുടെ വിശുദ്ധീകരണത്തെപ്പറ്റി ചിന്തിക്കുന്ന സന്ദർഭത്തിൽ യേശുക്രിസ്തുവും, പത്രോസും കേന്ദ്ര കഥാപാത്രങ്ങളാകുന്നു. യേശുക്രിസ്തുവിന്റെ അന്വേഷണം ഐഡന്റിറ്റിയെക്കുറിച്ചുള്ള ചോദ്യമാണ്. ഇത് മനുഷ്യന്റെ പൊതു സ്വഭാവത്തിൽ നിന്നും വെളിപ്പെടുന്നതാണ്. മനുഷ്യ ചരിത്രത്തിൽ അവൻ ആരാണ്? എങ്ങനെയുള്ളവൻ? എന്ന് മറ്റുള്ളവരിൽ നിന്ന് അറിയാൻ വളരെ ആകാംക്ഷയുള്ളവനായി കാണപ്പെടുന്നു. ഈ സംഭാഷണം യേശുക്രിസ്തു നടത്തുമ്പോൾ സ്വർഗ്ഗരാജ്യത്തിന്റെ വലിയ മർമ്മം വെളിവാക്കുന്ന പ്രസ്താവന പത്രോസിനോടായി നൽകുന്നു. യേശുക്രിസ്തു തന്റെ 'സഭ എന്ന പദം സുവിശേഷത്തിൽ ഉപയോഗിക്കുന്നത് വി. മത്തായിയുടേതിൽ മാത്രമാണ്.

(a) യേശുവിന്റെ ഐഡന്റിറ്റിയെ കുറിച്ച് ചോദിക്കുമ്പോൾ കിട്ടുന്ന ഉത്തരങ്ങൾ പലതാണ്. ജനങ്ങൾ മനുഷ്യപുത്രനെക്കുറിച്ച് പറയുന്നത് - പ്രവാചകന്മാരുടെ പേരിൽ സാധർമ്മ്യം കണ്ടെത്തുന്നു എന്നാണ്. ഈ താരതമ്യത്തിൽ ദർശിക്കുന്നത് ഇമാജിനേഷൻസ് ആണ്. യഥാർത്ഥ്യത്തിന്റെ അനുഭവം ജനങ്ങൾ കണ്ടെത്തുന്നില്ല. ആദ്ധ്യാത്മിക ലോകത്തിൽ വലിയ വെല്ലുവിളി ഇതു തന്നെയാണ്. നമ്മുടെ മുമ്പിൽ നിൽക്കുന്ന വ്യക്തികളുടെ യാഥാർത്ഥ്യത്തിന്റെ മുഖം മനസ്സിലാക്കുന്നിടത്താണ് സുവിശേഷം വിജയിക്കുന്നത്.

മനുഷ്യപുത്രൻ ആരാണ്? പത്രോസ് മറുപടി പറയുന്നു: നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണ് (16:16). ഇതാണ് യേശുക്രിസ്തുവിന്റെ ഐഡന്റിറ്റി. മനുഷ്യപുത്രൻ മശിഹായാണ്. ദൈവപുത്രനുമാണ്. ഈ അവബോധത്തിൽ നിന്നാണ് സഭയുടെ ഐഡന്റിറ്റി ഉടലെടുക്കുന്നത്. യേശുക്രിസ്തുവിന്റെ ഐഡന്റിറ്റിയുടെ തുടർച്ചയാണ് സഭയെങ്കിൽ ജീവനുള്ള ദൈവത്തിന്റെ പുത്രന്മാരാണ് സഭാംഗങ്ങൾ. സഭയിലെ ഓരോ മനുഷ്യപുത്രനും ദൈവത്തിന്റെ പുത്രന്മാരായി മാറുമ്പോഴാണ് സഭയുടെ ശുദ്ധീകരണം സംഭവ്യമാകുക. നമ്മളെ, ദൈവപുത്രൻ എന്ന നാമകരണത്തിലേക്കുള്ള വളർച്ചയിലേക്ക് സഭയ്ക്ക് നയിക്കുവാൻ കഴിയുമ്പോൾ ശുദ്ധീകരണത്തിന്റെ പ്രഭാവലയങ്ങൾക്ക് കാന്തി വർദ്ധിപ്പിക്കുവാൻ സാധിക്കും. ഹോശയാ 1:10ൽ വെളിപ്പെടുത്തുന്നത്.

"ജീവനുള്ള ദൈവത്തിന്റെ പുത്രൻ എന്നത് വിശ്വസ്തത കൈവെടിയാത്ത തിരഞ്ഞെടുക്കപ്പെട്ട ജനമാണ്. മറ്റ് ജനതകളെ രക്ഷിക്കുക എന്ന ദൗത്യമാണ് വിശ്വസ്തമായ ഇസ്രായേലിനുള്ളത്. ദൈവീക പദ്ധതിയോട് വിശ്വസ്തരായിരുന്നുകൊണ്ട് അവന്റെ രക്ഷാപദ്ധതി പൂർത്തിയാക്കി സഭയുടെ നവീകരണം സംഭവ്യമാക്കുവാനും കൂദോശ് ഈത്തോയുടെ അരുപിയിൽ ജീവിക്കാനും സാധിക്കുന്നുണ്ടോ?

b. "രക്തത്തിന്റെ ദ്വീപ്" (Island of Blood) എന്ന ഗ്രന്ഥത്തിന്റെ രചയിതാവാണ് അനിതാ പ്രതാപ്. സമകാലിക രാഷ്ട്രീയ - ഭീകരവാദ സംഭവങ്ങൾ ലോകത്തിന് വെളിപ്പെടുത്തിയ പത്രപ്രവർത്തകയാണ് അനിതാ പ്രതാപ്. ഈ പുസ്തകം സമർപ്പിച്ചിരിക്കുന്നത് ഒരു പ്രത്യേക വാചകം ഉദ്ധരിച്ചുകൊണ്ടാണ്.

സുബിന് - 'ആകാശം തൊടാൻ സഹായിച്ചതിന് താങ്കളാണ് എന്റെ ചിറകുകളുടെ പിറകിലുള്ള കാറ്റ്'

സുബിൻ അനിതയുടെ മകനാണ്. ആകാശം വരെ ഉയരാൻ അമ്മയ്ക്ക് മകന്റെ പിന്തുണ. യേശുക്രിസ്തുവിന്റെ ഐഡന്റിറ്റി മനസ്സിലാക്കാൻ സാധിച്ച പത്രോസ് വിശ്വാസത്തിന്റെ കൊടുമുടിയിൽ കയറി ക്രിസ്തു - ദൈവപുത്രൻ എന്ന് സാക്ഷിച്ചു. പിതാവാം ദൈവം നല്കിയ വെളിപ്പെടുത്തലിന്റെ ചിറകുകൊണ്ടാണ്.

"മാംസരക്തങ്ങളല്ല, എന്റെ സ്വർഗ്ഗസ്ഥനായ പിതാവാണ് നിനക്ക് ഇത് വെളിപ്പെടുത്തിയത് ഇതി

നെയാണ് apocalypse എന്ന് വിളിക്കുന്നത്. ദൈവത്തിന്റെ വെളിപാട് സ്വീകരിക്കുന്ന വ്യക്തിയിലുണ്ടാകുന്ന ബോധോദയമാണിത്. മനുഷ്യന്റെ ഭാഗത്തു നിന്നും ബോധോദയം ഇത് രണ്ടും ചേരുമ്പോൾ apocalypse ആയി മാറും. ദൈവമെ! എനിക്ക് എന്നാണ് ദൈവീക വെളിപാടിലേക്കുള്ള ബോധോദയമുണ്ടാകുക? Enlightment + revelation = Spirituality.

**c. യേശുക്രിസ്തു വെളിപ്പെടുത്തുന്ന ദൈവശാസ്ത്രം**

- നീ ഭാഗ്യവാൻ (16:17) - കാരണം ദൈവം നിനക്ക് വെളിപാട് നൽകിയതുകൊണ്ട്.

- ഞാൻ പറയുന്നു (16:18) - ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും (പത്രോസ് പ്രാപിച്ച ബോധോദയത്തിന്മേലും വെളിപാടിന്മേലും)

- ഞാൻ നിനക്ക് തരുന്നു (16:19)

സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ. ഇത് ഉത്തരവാദിത്വമാണ്. ദൈവരാജ്യം ഈ ലോകത്തിൽ നിർമ്മിക്കാനുള്ള താക്കോൽ പത്രോസ് യേശുവിൽ നിന്ന് ഏറ്റുവാങ്ങുന്നു.

കുറിവാക്യം: **"വ്യക്തിക്ക് സ്വകാര്യമായി ഈശ്വരാനുഭവം അഥവാ പ്രപഞ്ചാനുഭവം സാധ്യമാണെന്ന് വന്നാൽ പിന്നെ, വ്യവസ്ഥാപിതമായ മതത്തിന്റെ പ്രയോജനമെന്ത്" - സക്കറിയ**

## ഹൂദോസ് ഞായറാഴ്ച
വി. യോഹന്നാൻ 10:22-42

**സഭയുടെ പ്രതിഷ്ഠാദിനം**

ശുദ്ധീകരിക്കപ്പെട്ട സഭ ദൈവത്തിനായി പ്രതിഷ്ഠിക്കപ്പെടുന്ന ദിനം. വി. യോഹന്നാന്റെ സുവിശേഷം 10-ാം അദ്ധ്യായം മുഴുവനും ആടുകളും ഇടയനും തമ്മിലുള്ള ബന്ധത്തെ വ്യക്തമാക്കുന്നു. ആടുകളുടെ ഇടയൻ ഞാൻ ആണ് എന്ന് ക്രിസ്തു വെളിപ്പെടുത്തുന്ന വേദഭാഗം, ദൈവമുമ്പാകെ പ്രതിഷ്ഠിക്കപ്പെട്ട വ്യക്തിക്കും, സഭയ്ക്കും ഇടയത്വത്തിന്റെ ശുശ്രൂഷ നിർവ്വഹിക്കുന്നതിനുവേണ്ടി അജപാലന ശുശ്രൂഷയുടെ മഹത്വം വെളിവാക്കുന്നു.

a. ദൈവപുത്രനോട് - നീ ക്രിസ്തു എങ്കിൽ സ്പഷ്ടമായി പറക? എന്ന് യഹൂദന്മാർ ചോദിക്കുകയാണ്. ഇത് ലോകത്തിന്റെ ചോദ്യമാണ്. നന്മ സൂക്ഷിക്കുന്ന വ്യക്തിയ സംശയത്തോടെ വീക്ഷിക്കുന്ന ജനസമൂഹം. യഹൂദന്മാർ എല്ലായ്പ്പോഴും ഇങ്ങനെയാണ്. വരേണ്യവർഗ്ഗമായ യഹൂദന്മാർ അവരുടെ പ്രമാണങ്ങൾക്കും ശീലങ്ങൾക്കും ഒരു പൊളിച്ചെഴുത്ത് നടക്കുമ്പോൾ, നന്മയായാലും അംഗീകരിക്കാൻ തയ്യാറാകാതെ സംശയാസ്പദമായ സമീപിക്കുന്ന ജനക്കൂട്ടം. യേശുക്രിസ്തുവിന്റെ ഉത്തരം വ്യക്തമാണ്. നിങ്ങൾ വിശ്വസിക്കുന്നില്ല (10:25) സഭയുടെ ദൗത്യം വളരെ വലുതാണ്. ജനക്കൂട്ടത്തെ വിശ്വാസത്തിലേക്ക് കൊണ്ടുവരിക എനനത്. ആടുകളുടെ കൂട്ടത്തിൽ ആകാത്തവരായതുകൊണ്ട് വിശ്വാസം വരുന്നില്ല. യഹൂദന്മാർക്ക് കാലിക പ്രസക്തമായ വിഷയം ആണ് ദൈവശബ്ദം കേൾക്കുമ്പോഴും അതിന്റെ വിശ്വാസ്യതയിലേക്ക് നമ്മൾ കടക്കുന്നില്ല എങ്കിൽ നാമും ഈ യഹൂദന്മാരെപ്പോലെയാണ്.

**b. ഇടയൻ ആടുകളുടെ സംരക്ഷനാണ്.**

യേശുക്രിസ്തുവിന്റെ ശബ്ദം കേൾക്കുന്ന ആടുകൾക്ക് മാത്രമേ നിത്യജീവന്റെ അവകാശം ലഭിക്കുകയുള്ളൂ. ക്രിസ്തുവിനെ അനുഗമിക്കുക എന്നതാണ് സഭാംഗങ്ങളുടെ പ്രധാന ധർമ്മം. ഇടയനും ആടുകളും തമ്മിലുള്ള ബന്ധവും ദൈവവും യേശുവും തമ്മിലുള്ള ബന്ധത്തിൽ യോഹന്നാൻ ശ്ലീഹാ ആവിഷ്ക്കരിക്കുന്നുണ്ട്. ശമര്യാക്കാരി സ്ത്രീ യേശുവിന്റെ ശബ്ദം തിരിച്ചറിയുമ്പോൾ നിത്യജീവനെ ലഭിക്കുന്നു. പിന്നീട് ശത്രു ഒരിക്കലും കവർന്നെടുക്കാൻ ഇടയനാകുന്ന ക്രിസ്തു സമ്മതിക്കുന്നില്ല. അവൻ നമ്മുടെ സംരക്ഷകൻ തന്നെ.

**c. ക്രിസ്തുവിന്റെ പ്രവൃത്തിയിൽ വിശ്വസിപ്പീൻ (10:38)**

ദൈവമനുഷ്യന്റെ ഒരു പ്രത്യേകതയാണ് ക്രിസ്തുവിലുള്ള പ്രവർത്തി ജീവിതത്തിൽ വരച്ചുകാണിക്കാൻ സാധിക്കുന്നത്. ലണ്ടനിലെ വെസ്റ്റ്മിൻസ്റ്റർ കത്തീഡ്രൽ ദേവാലയത്തിലേക്ക് കാറോടിച്ചു പോകുകയായിരുന്നു മോൺസിഞ്ഞോർ അക്കീലേ. വഴി നിശ്ചയമില്ലാതിരുന്ന അക്കീലേയ്ക്ക് ട്രാഫിക് പോലീസ് ഒരു പഴയ മാപ്പ് എടുത്ത് വഴി മാർക്ക് ചെയ്തു കൊടുത്തു. അതനുസരിച്ച് കാർ ഓടിച്ച അക്കീലേയ്ക്ക് പിറകിൽ ഏതാനും നിമിഷങ്ങൾ കഴിഞ്ഞപ്പോൾ ആ പോലീസുകാരൻ പാഞ്ഞു വരുന്നുണ്ട്. ട്രാഫീക് നിയമം ലംഘിച്ചു എന്ന് വിചാരിച്ച് കാർ നിർത്തിയപ്പോൾ ആ പോലീസുകാരൻ പറഞ്ഞു. "ഞാൻ ആ മാപ്പിൽ ഒരു തെറ്റ് വരുത്തി; ഇടത്തോട്ടേയ്ക്കുള്ള വഴി സൂചിപ്പിക്കുന്നതിനു പകരം ഞാൻ വലത്തേക്കുള്ളതാണ് മാർക്ക് ചെയ്തത്. ക്ഷമിക്കണം."

ഈ അക്കീലയാണ് കത്തോലിക്കാ സഭയുടെ 11-ാം പീയൂസ് മാർപ്പാപ്പാ ആയത്. പാപ്പാ ഈ സംഭവം വർണ്ണിച്ചിട്ട് പറഞ്ഞു. ''ഇടയനെ പിന്തുടർന്ന കഥയാണല്ലോ ഞാൻ നിങ്ങളുമായി പങ്കുവെച്ചത്. ആടുകൾ ഇടയനെ എന്നപോലെ ഇടയന്മാർ ആടുകളെയും ശ്രവിക്കണം. ക്രിസ്തുവിന്റെ പ്രവർത്തി - ദൈവത്തിന്റെ പ്രവർത്തിയിൽ വിശ്വസിക്കുന്നതും സ്വയം പ്രതിഷ്ഠിക്കുന്നതുമായിരുന്നു.

*കുറിപ്പ്: അദ്ദേഹം പറയും: "നിന്റെ അയൽക്കാരൻ നിന്റെ തന്നെ അജ്ഞാതമായ സ്വത്വത്തിന്റെ ദൃശ്യരൂപമാകുന്നു. നിന്റെ ജലനിശ്ചലതയിൽ അവന്റെ മുഖം പ്രതിഫലിക്കും. അതിൽ നോക്കിയാൽ നിന്റെ പ്രതിഫലച്ഛായയായ തന്നെ നീ കണ്ടെത്തുകയും ചെയ്യും." - ഖലീൽ ജിബ്രോൻ*

*(മനുഷ്യപുത്രനായ യേശുവിൽ നിന്ന്)*

## സഖറിയായോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

വി. ലൂക്കോസ് 1:1-25

ദൈവസന്നിധിയിൽ നീതിബോധമുള്ളവരായും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുന്ന സെഖര്യാവ് പുരോഹിതന്റെ ജീവിതത്തിൽ നടക്കുന്ന സംഭവബഹുലമായ ചരിത്രം ഇന്നും നമുക്ക് ഒരുപാട് സന്ദേശങ്ങൾ നൽകുന്നുണ്ട്. ജീവിതത്തിൽ ക്ലേശങ്ങളും പീഢനങ്ങളും പിരിമുറുക്കങ്ങളും ഏറുന്നവർക്കാണ് സ്വപ്നദർശനങ്ങൾ ഉണ്ടാകുന്നത്. ചിലപ്പോൾ ആ സ്വപ്നങ്ങൾ സത്യമായി ഭവിക്കുന്നു. മക്കൾ ഇല്ലാത്തതിന്റെ പിരിമുറുക്കവും ദുഃഖവും അനുഭവിച്ച സെഖര്യാ പുരോഹിതന് ദേവാലയത്തിൽ വെച്ച് ഒരു സ്വപ്ന ദർശനമുണ്ടായി. സ്നാപക യോഹന്നാന്റെ ജനനത്തിലൂടെ സത്യമാകാനിരുന്ന സ്വപ്നദർശനമായിരുന്നു അത്. ദൈവത്തിന്റെ ഭാഷയാണല്ലോ സ്വപ്നദർശനങ്ങൾ.

a. പഴയ നിയമത്തിലെ സ്ത്രീ കഥാപാത്രങ്ങളായ സാറാ, റാഹേൽ, റെബേക്കാ, ഹന്ന ശിംശോന്റെ അമ്മ എന്നീ മഹിളാ രത്നങ്ങളോട് കണ്ണി ചേർക്കപ്പെടുന്ന കഥാപാത്രം ആണ്. “ദൈവം വാഗ്ദാനം ചെയ്തു” എന്നർത്ഥമുള്ള എലിസബേത്ത്. ഇസഹാക്കിന്റെ പ്രാർത്ഥനയാൽ ദൈവം റബേക്കയ്ക്ക് രണ്ട് ജന്മം നൽകാൻ അനുഗ്രഹം നൽകി. ഏശാവും - യാക്കോബും - ഈ മക്കൾ പ്രതിനിധാനം ചെയ്യുന്ന ജനതകൾ മനുഷ്യശക്തിയിൽ നിന്നല്ല, ദൈവശക്തിയിൽ നിന്ന് ജനിച്ചവരാണ്. അതേപോലെ തന്നെ, എലിസബേത്തിന്റെ വന്ധ്യത മാറാൻ ദൈവസന്നിധിയിൽ കണ്ണീരോടെ പ്രാർത്ഥിച്ച സഖറിയായുടെ പ്രാർത്ഥന ദൈവം കേട്ടിരിക്കുന്നു. “ദൈവം ഓർമ്മിച്ചു.” എന്നർത്ഥമുള്ള സഖറിയായുടെ പ്രാർത്ഥനയിൽ ദൈവം അദ്ദേഹത്തെ ഓർമ്മിച്ചതിന്റെ തെളിവാണ് ഈ ദർശനം. ഇതിന്റെ ഫലമായി ദൈവത്തിന്റെ ശക്തി സെഖര്യാവിലേക്കും എലിസബേത്തിലേക്കും ഒഴുകി. “ദൈവശക്തിയുടെ മകനായി” യോഹന്നാന് ജന്മം നല്കുന്നു. മാനുഷികമായി അസാധ്യമെന്ന് തോന്നുന്ന കാര്യങ്ങളിലും പ്രാർത്ഥനകൾകൊണ്ട് സാധ്യതകൾ കണ്ടെത്തിയവരാണിവർ. “എന്നെ അനുഗ്രഹിച്ചല്ലാതെ പിടിവിടുകയില്ല” (ഉല്പത്തി 32:26) എന്ന യാക്കോബിന്റെ ഉറച്ച നിലപാട് ദൈവാനുഗ്രഹങ്ങളുടെ വാഗ്ദാനം അനുഭവിക്കാൻ സാധിച്ചു. പ്രാർത്ഥന നമ്മുടെ ജീവിതത്തിൽ അനുഗ്രഹത്തിന്റെ പെരുമഴ പെയ്യിക്കാൻ ശക്തിയുള്ള ജലസ്രോതസ്സാണ്.

**b യോഹന്നാന്റെ പ്രത്യേകതകൾ:**

ദൈവത്തിന്റെ നാസീർ വ്രതക്കാരൻ. ഈ വ്രതക്കാരൻ - നിന്നും ക്ഷൗരം ചെയ്യലിൽ നിന്നും, ശവശരീരത്തിൽ നിന്നും അല്പം അകലം പാലിക്കണം. ചിലപ്പോൾ അല്പകാലത്തേക്കായി ബ്രഹ്മചര്യവും അനുഷ്ടിച്ചിരുന്നു. അതായത് സ്ത്രീയിൽ നിന്ന് അകന്ന് നിൽക്കുക. ഒരു ദൗത്യം നിറവേറ്റാൻ വേണ്ടി ദൈവത്തിന് പൂർണ്ണമായി സമർപ്പിക്കുന്നതാണ് ഈ വ്രതത്തിന്റെ കാതൽ. വ്രതം തെറ്റിക്കാത്ത മനുഷ്യനാണ് സ്നാപക യോഹന്നാൻ. ജീവൻ ത്യജിക്കേണ്ടി വന്നപ്പോഴും സത്യം ഉദ്ഘോഷിക്കുകയും നീതിയും ന്യായവും ധാർമ്മികതയും ഉയർത്തിപ്പിടിച്ച പ്രവാചക ശബ്ദം ആണ് യോഹന്നാൻ. കടുത്ത താപസന്റെ ജീവിതചര്യയിലൂടെ ഒരു ജനത്തെ മുഴുവൻ ജീവന്റെ ഉറവിങ്കലേക്ക് ആകർഷിച്ചവൻ - യോഹന്നാൻ സ്നാപകൻ. യേശുക്രിസ്തു സാക്ഷിക്കുന്നു. ഈ പ്രത്യേകതകൾ മനസ്സിലാക്കിയിട്ട് - “അവൻ ജ്വലിച്ച് പ്രകാശിക്കുന്ന വിളക്കായിരുന്നു. ” (യോഹന്നാൻ 5:35)

c. ഗബ്രിയേൽ അറിയിക്കുന്ന സദ്വാർത്തവളരെ പ്രത്യേകതകൾ നിറഞ്ഞതാണ്. യേശുക്രിസ്തുവിന്റെ ജനനം ദൈവരാജ്യത്തിന്റെ സാന്നിധ്യമാണെങ്കിൽ, യോഹന്നാന്റെ ജനനം വരുവാനുള്ള ദൈവരാജ്യത്തിന്റെ പ്രഘോഷണം ആണ്. അതുകൊണ്ടാണ് കുഞ്ഞിന്റെ ജനനത്തെ സന്തോഷകരമായ വാർത്തയായി ദർശിക്കേണ്ടത്. ഇതുപോലെ നമ്മുടെ ഭവനങ്ങളിൽ രക്ഷയുടെ സന്ദേശം ഉദ്ഘോഷിക്കുന്ന കുഞ്ഞുങ്ങൾ ജനിക്കുന്നുണ്ടോ?

*കുറിപ്പ്: എനിക്കിന്ന് ഉറപ്പിച്ച് പറയാൻ കഴിയും, നിങ്ങളുടെ ലക്ഷ്യങ്ങൾ നേടിയെടുക്കാനും സ്വപ്നങ്ങൾ സാക്ഷാത്ക്കരിക്കാനും സഹായിക്കുന്ന വിധത്തിൽ ദൈവശക്തിയുടെ രൂപത്തിൽ ദൈവരാജ്യം നിങ്ങളുടെ ഉള്ളിൽ തന്നെയുണ്ട്.*

*- എ.പി.ജെ.അബ്ദുൾകലാം (അഗ്നിച്ചിറകുകൾ 69)*

## ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

വി. ലൂക്കോസ് 1:26-38

ലോകചരിത്രത്തിലെ നിർണ്ണായകമായ സംഭവങ്ങൾ നടക്കുമ്പോൾ അതിന്റെ പിമ്പിൽ ത്യാഗപൂർണ്ണമായ ഒരു സ്ത്രീകഥാപാത്രം നിഴലിക്കുന്നുണ്ട്. സ്വാമി വിവേകാനന്ദന്റെ ഉയർച്ചയ്ക്ക് പിമ്പിൽ അമ്മയുടെ പ്രചോദനം, വി. അഗസ്റ്റിൻ രൂപപ്പെടുന്നത് അമ്മയുടെ നിരന്തരമായ പ്രാർത്ഥനാശബ്ദം, പ. പരുമല തിരുമേനിയുടെ ആത്മീയ ഉയർച്ചയ്ക്ക് പിന്നിൽ പ്രോത്സാഹനമായി നിന്ന സഹോദരി... അങ്ങനെ ലോകം കണ്ട നിരവധി നേതാക്കന്മാരുടെ ഉദയത്തിന് പിന്നിൽ ആത്മാർത്ഥമായി സ്നേഹിക്കുകയും പ്രോത്സാഹിപ്പിക്കുകയും കരുതുകയും പ്രചോദിപ്പിക്കുകയും ചെയ്യുന്ന സ്ത്രീയുടെ സാന്നിദ്ധ്യം പ്രത്യേകം നാം മനസ്സിലാക്കേണ്ടതാണ്.

അമേരിക്കൻ പ്രസിഡന്റ് ജോർജ്ജ് ബുഷിന്റെ രണ്ടാമത്തെ അവസരം എത്തിച്ചേർന്നപ്പോൾ സെക്രട്ടറിയായി കൊളിൻ പവ്വലിനെ മാറ്റി പകരം ഒരു

കറുത്ത വർഗ്ഗത്തിലെ സ്ത്രീയെ നിയമിച്ചു. പേര് ഡോ. കോണ്ടലീസ റൈസ്. The Telegraph എന്ന പത്രം ഇങ്ങനെയെഴുതി. "She is clever, She is Charming, She is articulate and She is the Black American Princes who being single is lightly successful"

അവൾ ബുദ്ധിമതിയാണ്, വശ്യശക്തിയുള്ളവളും, അമേരിക്കയുടെ കറുത്ത റാണി, ഒറ്റയ്ക്ക് ജീവിക്കുന്നതിനാൽ വിജയത്തിന്റെ പടികൾ അനായാസം ചവുട്ടിക്കയറുന്നു.

ബ്രിട്ടിനിലെ മറ്റൊരു മാസിക ഈ സ്ത്രീയെ ക്കുറിച്ച് ഇപ്രകാരം എഴുതി. 'The most powerful black women since the Queen of sheba"

ഇതുപോലെ വിജയത്തിന്റെ പടികൾ ചവുട്ടിക്കയറിയ വിശുദ്ധ ജീവിതത്തിന്റെ ഉടമയായ കന്യകമറിയം ആണല്ലോ ഇന്നത്തെ പ്രധാന ചിന്താവിഷയം.

മറിയത്തിന്റെ നന്മ മകനായ യേശുവിന്റെ മാഹാത്മ്യത്തിൽ നിന്ന് ഉരുത്തിരിയുന്നു. മറിയത്തിന് ലഭിച്ച കൃപയാണ്, സ്ത്രീകളിൽ വെച്ച് ഏറ്റവും അനുഗ്രീഹതമായി തീരുന്നതിന് കാരണം. ദൈവം വി: കന്യകമറിയാമിനെ തന്റെ രക്ഷാപദ്ധതിയിൽ ഉയർത്തപ്പെടുകയും അതിന് അവൾ സ്വയം ത്യാഗം ഏറ്റെടുത്ത് ദൈവത്തിനുവേണ്ടി സമ്പൂർണ്ണ സമർപ്പണം നടത്തി ജീവിച്ചതിനാലാണ് കന്യകമറിയാമിന്റെ മഹത്വം വർദ്ധിക്കുന്നത്.

**a) ഗബ്രിയേൽ മാലാഖയും മറിയാമും തമ്മിലുള്ള സംഭാഷണം**

- കൃപ ലഭിച്ചവളേ, നിനക്ക് വന്ദനം (28)
- കർത്താവ് നിന്നോടുകൂടെയുണ്ട് (28)
- യേശു എന്ന് പേർ വിളിക്കണം (31)
- ഇത് എങ്ങനെ സംഭവിക്കും (34)
- പരിശുദ്ധാത്മാവ് നിന്റെ മേൽ വരും (35)
- ഇതാ ഞാൻ കർത്താവിന്റെ ദാസി; നിന്റെ വാക്കുപോലെ എനിക്ക് ഭവിക്കട്ടെ (38)

ഈ സംഭാഷണങ്ങളിൽ നിന്ന് ഒരു കാര്യം വ്യക്തമാകുന്നു.

– ദൈവം മനുഷ്യനാകാൻ തീരുമാനിച്ചിരിക്കുന്നു. എന്തെന്നാൽ മനുഷ്യനെ ദൈവപുത്രനാക്കാൻ വേണ്ടി. (വി. യോഹ. 1:12)

മനുഷ്യാവാതാരത്തെക്കുറിച്ചുള്ള വാർത്ത (The fact of the incarnation) പഴയനിയമ ഉദ്ധരണികളുപയോഗിച്ച് അവതരിപ്പിക്കുകയാണ്. യേശു ജന്മം എടുക്കുന്നത് വഴി, ഒരു വിമോചനത്തിന്റെ സ്വാതന്ത്ര്യം ലോകം അനുഭവിക്കും എന്ന് മാലാഖയും മറിയാമും തമ്മിലുള്ള സംഭാഷണം വഴിയായി കേൾക്കുന്നു.

(1) തിന്മയിൽ നിന്നുള്ള മോചനം

(2) റോമൻ ആധിപത്യത്തിൽ നിന്നുള്ള മോചനം

(3) സാമൂഹ്യ അസുന്തലിതകളിൽ നിന്നുള്ള മോചനം

"ഇതാ ഞാൻ കർത്താവിന്റെ ദാസി"

ദൈവീക മർമ്മങ്ങളുടെ മുമ്പിൽ സ്വീകരിക്കാൻ കഴിയുന്ന ഏക മനോഭാവമാണിത്. ദൈവത്തിന്റെ പദ്ധതി കണ്ടെത്താനുള്ള ശ്രമം വിജയിക്കുന്നത് ദൈവമുമ്പാകെ നാം അടിമയാകുമ്പോഴാണ്. സർവ്വശക്തന്റെ മുമ്പിൽ തലകുനിച്ചപ്പോൾ അവൾ നേടിയെടുത്തത് ഭാഗ്യവതി എന്ന നാമകരണം ആണ്. അതിലൂടെ പരിശുദ്ധിയുടെ കുലപർവ്വതമായി വാഴ്ത്തപ്പെട്ടു. പൗരസ്ത്യ സഭയ്ക്കും, ദൈവശാസ്ത്രത്തിനും യേശുക്രിസ്തുവിലേക്ക് അടുക്കുവാനുള്ള വഴിവെട്ടിത്തെളിക്കുന്നത് ഈ അമ്മയുടെ ത്യാഗമാർന്ന ജീവിതം നിമിത്തമാണ്.

*കുറിപ്പ്: ചരിത്രത്തിൽ സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചവരേറെയുണ്ട്. എന്നാൽ ചരിത്രമാകുന്നവർ കുറവാണ്." – എൽ കെ. അദ്വാനി*

# ഓർത്തഡോക്സിയുടെ അതുല്യത

(9–ാം പേജിന്റെ തുടർച്ച....)

നാം അവരെ ബഹുമാനിക്കേണ്ടത് കർത്താവിൽ കൂടിയാണ്. കാരണം അവർ കർത്താവിന്റെ ഇഷ്ടന്മാരാണ്. വിശുദ്ധരെ ദൈവസമമായി കരുതുകയോ വണങ്ങുകയോ ചെയ്യേണ്ടതല്ല (Adoration goes to God only and Veneration to the saints) അവരെ ദൈവസമരായി കാണുന്നത് ദൈവനിഷേധവും വിശുദ്ധർക്ക് അനിഷ്ഠവുമാണ്. പള്ളികൾക്കുള്ള മുഖ്യമായ ഉദ്ദേശ്യം ദൈവവുമായുള്ള സംസർഗ്ഗവും ദൈവസംസർഗ്ഗത്തിലേക്ക് നമ്മെ നയിക്കുന്ന വിശുദ്ധന്മാരും ശുദ്ധമതികളും ആയവരുമായുള്ള ആത്മീക സംസർഗ്ഗവുമണ്. വി. കുർബ്ബാന സംസർഗ്ഗം ഉപേക്ഷിക്കുകയും പള്ളിയിൽ വരാതിരിക്കുകയും പുണ്യവാന്മാരെ പ്രസാദിപ്പിക്കുവാനായി എന്തെങ്കിലും അന്യായമായി സമ്പാദിച്ചതിന്റെ ഭാഗം പള്ളിക്ക് കൊടുത്തുകൊണ്ടിരുന്നാൽ മതിയെന്ന് കണക്കാക്കുകയം ചെയ്യുന്നത് ആത്മീക പാപ്പരത്തമാണ്. ചുരുക്കത്തിൽ വി. ദൈവമാതാവോ, വിശുദ്ധന്മാരോ സങ്കൽപ്പിക്കുകപോലും ചെയ്തിട്ടില്ലാത്ത കാര്യങ്ങൾ എവിടെയെങ്കിലും നടക്കുന്നുവെങ്കിൽ അത് ഓർത്തഡോക്സ് സഭാ വിശ്വാസത്തിൽ ആശാസ്യമല്ല. ക്രിസ്തുവിനോടുള്ള സ്നേഹത്തെപ്രതി തന്റെ മാതാവിനോടും തന്റെ ഇഷ്ടരായ വിശുദ്ധന്മാരോടുമുള്ള ബഹുമാനവും ആത്മീക സംസർഗ്ഗവും പാലിപ്പാൻ എല്ലാ ക്രിസ്ത്യാനികൾക്കും കടപ്പാടുണ്ട്. എന്നാൽ കർത്താവിനേക്കാൾ വലുതായി മറ്റെന്തിനെയെങ്കിലും കാണുന്നത് ആത്മീക പതനവുമാണ്. (തുടരും...)



## ബാലപത്രിക

**ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ**

# സ്വപ്നവും ലക്ഷ്യവും

സ്നേഹമുള്ള കൂട്ടുകാരെ,

'സ്വപ്നമെന്നത് നിങ്ങൾ ഉറക്കത്തിൽ കാണുന്നതല്ല, മറിച്ച് ഉറങ്ങാൻ നിങ്ങളെ അനുവദിക്കാത്ത വസ്തുവാണ്.' എന്ന് മുൻ രാഷ്ട്രപതി എ.പി. ജെ. അബ്ദുൾ കലാം പറഞ്ഞിട്ടുണ്ട്. ഇതിന്റെ അർത്ഥം സ്വപ്നമില്ലാത്തയാൾക്ക് ലക്ഷ്യങ്ങൾ രൂപപ്പെടുത്തുവാൻ ആകില്ല എന്നു തന്നെയാണ്.

സ്വപ്നം കാണാത്തവർ ആരും ഉണ്ടാകുകയില്ല. ചുരുങ്ങിയ സമയത്തേക്കെങ്കിലും നമ്മെ സന്തോഷത്തിന്റെ കൊടുമുടിയിലേക്കും ദുഃഖത്തിന്റെ ആഴക്കടലിലേക്കും എത്തിക്കുവാൻ സ്വപ്നത്തിനു കഴിയും. ഒരു മുടക്കമില്ലാതെ വെറുതെ കാണുന്ന ഇത്തരം സ്വപ്നങ്ങൾ സാങ്കൽപ്പികമായിരിക്കും. അതിന് യാഥാർത്ഥ്യവുമായി ബന്ധമുണ്ടാകണമെന്നില്ല.

കുട്ടികൾക്ക് വേണ്ടത് ജീവിതത്തിൽ നേടാനാഗ്രഹിക്കുന്നവയെപ്പറ്റിയുള്ള പ്രായോഗിക സ്വപ്നമാണ്. അതിനു യാഥാർത്ഥ്യവുമായി ബന്ധമുണ്ട്. അത്തരം സ്വപ്നത്തെ ലക്ഷ്യമാക്കി മാറ്റുവാൻ കഴിയും. ഒരു വലിയ ലക്ഷ്യം നേടുന്നതിന് സമയബദ്ധമായ പല ചെറുലക്ഷ്യങ്ങൾ പടിപടിയായി കൈവരുത്തുവാൻ പദ്ധതി തയ്യാറാക്കണം. അതനുസരിച്ച് പ്രവർത്തിച്ച് മുന്നേറുമ്പോൾ ലക്ഷ്യത്തിലേക്ക് എത്തും.

സ്വപ്നത്തിന് അതിരുകളില്ല. എന്നാൽ ലക്ഷ്യത്തിന് അതിരുകൾ ഉണ്ട്. സ്വപ്നം കാണാൻ പരിശ്രമം വേണ്ട. എന്നാൽ ലക്ഷ്യം നേടാൻ അദ്ധ്വാനിച്ചേ മതിയാകൂ. സ്വപ്നത്തെ ലക്ഷ്യമാക്കാൻ ഒരു നിമിഷം മതി. എന്നാൽ ആ ലക്ഷ്യം നേടാൻ വർഷങ്ങൾ വേണ്ടി വന്നേക്കാം.

ഓരോരുത്തർക്കും ശക്തി. ദൗർബല്യം, അനുകൂല സാഹചര്യങ്ങൾ, പ്രതികൂല സാഹചര്യങ്ങൾ ഇങ്ങനെ നാലുഘടകങ്ങൾ ഉണ്ട്. ഇവയെ ശരിയായി മനസ്സിലാക്കി സ്വപ്നങ്ങളും ലക്ഷ്യങ്ങളും തയ്യാറാക്കിയാൽ അവ നേടിയെടുക്കുവാൻ എളുപ്പമാണ്.

അപ്രതീക്ഷിത ഭാഗ്യം വിജയത്തിലേക്ക് നയിക്കുമെന്ന വ്യാമോഹം പലപ്പോഴും ഫലിക്കാറില്ല. പ്രയാണ വീഥിയിൽ ഇടയ്ക്കൊരു തിരിച്ചടി വന്നാൽ നിരാശപ്പെടുകയും അരുത്.

കൂട്ടുകാരെ,

കവിയും ദാർശനികനുമായ ഹെൻറി ഡേവിഡിന്റെ വരികൾ ശ്രദ്ധേയമാണ്.

"നിങ്ങൾ വായുവിൽ മാളിക പണിയുന്നതിൽ തെറ്റില്ല,

പക്ഷെ താഴെ അടിത്തറ പണിയണമെന്നു മറക്കരുത്"

പ്രായോഗിക സ്വപ്നം നല്ല ലക്ഷ്യത്തിലേക്ക് നയിക്കട്ടെ!

ആശംസകൾ

സ്നേഹത്തോടെ

**ആനിച്ചേച്ചി.**

## 'നുഹറോ 2016'

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം പ്രകാശഗിരി സെന്റ് മേരീസ് യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ 29 ഒക്ടോബർ 2016 ശനിയാഴ്ച ഉച്ചയ്ക്ക് 1 മണിക്ക് എല്ലാ ക്രൈസ്തവ സഭാംഗങ്ങളേയും പങ്കെടുപ്പിച്ചുകൊണ്ട് ഒരു എക്യുമെനിക്കൽ ക്വിസ് മത്സരം നടത്തുന്നു. രജിസ്ട്രേഷൻ ഫീസ്: 200 രൂപ.

ഒന്നാം സമ്മാനം: 3001 രൂപും എവർറോളിംഗ് ട്രോഫിയും, രണ്ടാം സമ്മാനം: 2001 രൂപയും എവർറോളിംഗ് ട്രോഫിയും. മൂന്നാം സമ്മാനം: 1001 രൂപയും എവർറോളിംഗ് ട്രോഫിയും.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ, ബാലസമാജം, ജനറൽ സെക്രട്ടറിയും, ഹയർ സെക്കൻഡറി അദ്ധ്യാപകനുമായ ഫാ. റിഞ്ചു പി. കോശി നയിക്കുന്ന ഈ പരിപാടിയിലേക്ക് ഏവരേയും കർത്തൃനാമത്തിൽ സ്വാഗതം ചെയ്യുന്നു.

ഫോൺ: 9496789126




പരിശുദ്ധ സഭയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ പരി. പരുമല തിരുമേനിയുടെ 114-ാമത് ഓർമ്മപെരുന്നാൾ സമാഗതമാകുന്നു. പുണ്യവാന്റെ ജീവിതചര്യങ്ങളെ പകർത്തുവാനും പ്രവർത്തിപഥത്തിൽ ആക്കുവാനും നമുക്ക് കഴിയണം. പരിശുദ്ധന്റെ കബറിങ്കൽ നിന്നും അനുഗ്രഹങ്ങൾ പ്രാപിക്കുവാൻ ഏവർക്കും ഈ പെരുന്നാൾ ആചരണം മുഖാന്തിരം കഴിയട്ടെ എന്നു പ്രാർത്ഥിക്കുന്നു. പരുമല കബറിങ്കലേക്ക് തീർത്ഥയാത്രികരായി പോകുന്നവർ കടന്നു പോകുന്ന വഴികളും പരുമല പള്ളിയുടെ പരിസരവും വൃത്തിയായി സൂക്ഷിക്കുവാനും, പരമാവധി പ്ലാസ്റ്റിക്കിന്റെ ഉപയോഗം കുറയ്ക്കുവാനും ശ്രദ്ധിക്കണം. കൂടാതെ നേർച്ചയായി ലഭിക്കുന്ന ആഹാര പദാർത്ഥങ്ങൾ വഴിവക്കുകളിൽ വലിച്ചെറിയുന്ന പ്രവണതയും ഒഴിവാക്കണം. ശബ്ദ മലിനീകരണത്തിന് കാരണമാകുന്ന തരത്തിലുള്ള ഉച്ചഭാഷിണികളും മറ്റും അനൗൺസ്മെന്റ് വാഹനങ്ങളിൽ ഒഴിവാക്കുവാൻ ശ്രദ്ധിക്കുന്നത് ഉചിതമായിരിക്കും. പരിശുദ്ധന്റെ ചിത്രങ്ങൾ ആലേഖനം ചെയ്തിട്ടുള്ള ബാഡ്ജുകളും മറ്റും വഴിയിൽ കിടന്നു ചവിട്ടുവാനിടയാകുന്നത് ഭക്തിനിഷേധമാണ്.

ഭദ്രാസന സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിലുള്ള ഉപവാസധ്യാന യോഗം 2016 ഒക്ടോബർ മാസം 14-ാം തീയതി ഇടവങ്കാട് സെന്റ് മേരീസ് പള്ളിയിൽ വച്ച് നടത്തപ്പെട്ടു. അഭി. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ ധ്യാനയോഗത്തിന് നേതൃത്വം നൽകി. സൺഡേസ്കൂൾ 10,11,12 ക്ലാസ്സുകളിലെ അദ്ധ്യാപകർക്കായി ഭദ്രാസന തലത്തിൽ പ്രത്യേക പരിശീലന ക്ലാസ്സ് 2016 ഒക്ടോബർ മാസം 11-ാം തീയതി ബഥേൽ അരമനയിൽ നടത്തപ്പെട്ടു.

ദിവ്യബോധനം ഭദ്രാസന ഡയറക്ടർ ശ്രീ. സി. കെ. റെജിയുടെ പിതാവ് ശ്രീ. കെ. എം. ചാക്കോ, എം. ജി. ഒ. സി. എസ്സ്. എം. പന്തളം ഡിസ്ട്രിക്ട് സെക്രട്ടറി ബിനോയ് പി. ജോർജിന്റെ പിതാവ് ശ്രീ. ജോർജ്ജ് എന്നിവരുടെ വേർപാടിൽ ഭദ്രാസനത്തിന്റെ അനുശോചനം രേഖപ്പെടുത്തുന്നു.

**ഫാ. തോമസ് കൊക്കാപ്പറമ്പിൽ**
(ഭദ്രാസന സെക്രട്ടറി)

## രജത ജൂബിലി ആഘോഷം

പൂഴിക്കാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ രജത ജൂബിലി ആഘോഷങ്ങളുടെ ഔപചാരികമായ ഉദ്ഘാടനം 206 മെയ് 11ന് നി. വ. ദി. ശ്രീ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

ജൂബിലി ഓഫീസിന്റെയും പുനർനിർമ്മിക്കുന്ന ദേവാലയത്തിന്റെ ധനശേഖരണത്തിന്റെയും ഉദ്ഘാടനം 2016 മെയ് 04ന് ഇടവക മെത്രാപ്പോലീത്താ നി. വ. ദി. ശ്രീ. തോമസ് മാർ അത്താനാസിയോസ് നിർവ്വഹിച്ചു.

2016 സെപ്റ്റംബർ 25ന് ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമ ചാപ്പലിൽ നിന്നും ദേവാലയ ശിലാസ്ഥാപനവും കൂദാശയും നിർവ്വഹിച്ച മലങ്കരയുടെ സൂര്യതേജസ്സ് പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ ഛായാചിത്രവും, കടമ്പനാട് സെന്റ് തോമസ് കത്തീഡ്രലിൽ നിന്നും ജൂബിലി പതാകയും മാതൃദേവാലയമായ കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ നിന്നും ദീപശിഖയും ഏറ്റുവാങ്ങിക്കൊണ്ടുള്ള ജൂബിലി വിളംബര വാഹനറാലി നടന്നു.

ഹോറേബ് ആശ്രമാംഗം റവ. ഫാ. കെ. റ്റി. ഗീവർഗീസ്, റവ. ഫാ. തോമസ്കുട്ടി, റവ. ഫാ. ജോർജ്ജ് വർഗീസ്, റവ. ഫാ. റോബിൻ, റവ. ഫാ. ഉമ്മൻ മട്ടയ്ക്കൽ, റവ. ഫാ. ജോസ് തോമസ്, റവ. ഫാ. എസ്. ജേക്കബ്, റവ. ഫാ. തോമസ് പി. നൈനാരൻ, റവ. ഫാ. ബിനു ജോയി എന്നിവർ ചടങ്ങിൽ പങ്കെടുത്തു.

ഒക്ടോബർ 28 വെള്ളിയാഴ്ച നടക്കുന്ന ഒരുക്കധ്യാനം മലങ്കര സഭയുടെ മഹാഗുരു റവ. ഫാ. ഡോ. റ്റി. ജെ. ജോഷ്വാ നയിക്കുന്നതാണ്. തുടർന്ന് ഒക്ടോബർ 26ന് ജൂബിലി പദയാത്ര പരുമലയിലേക്ക്. നവംബർ 05, 06 തീയതികളിൽ ഇടവകയിലെ പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ. നവംബർ 15ന് ഭദ്രാസന വൈദീക സംഗമം.

2017 ജനുവരി 01ന് കുടുംബ സംഗമം, പ്രവാസി സംഗമം, കൾച്ചറൽ പ്രോഗ്രാം എന്നിവ നടക്കും.

2017 മെയ് മാസം നടക്കുന്ന ജൂബിലി സമാപന സമ്മേളനത്തിൽ പ. കാതോലിക്കാ ബാവായും ഇടവക മെത്രാപ്പോലീത്തായും സഭയിലെ മറ്റു മെത്രാപ്പോലീത്താമാരും കേന്ദ്ര - സംസ്ഥാന മന്ത്രിമാരും, രാഷ്ട്രീയ - സാമൂഹ്യ നേതാക്കളും പങ്കെടുക്കും. വി. ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചുള്ള വി. കുർബ്ബാനയ്ക്കുശേഷം പുതിയ ദേവാലയത്തിന്റെ ശിലാസ്ഥാപന കർമ്മം പ. കാതോലിക്കാ ബാവാ നിർവ്വഹിക്കും. മേൽപ്പറഞ്ഞ പരിപാടികളുടെ സുഗമമായ നടത്തിപ്പിന് ഫാ. സ്റ്റീഫൻ വർഗ്ഗീസ് (ചെയർമാൻ), ജേക്കബ് സി. ഡാനിയേൽ (ജനറൽ കൺവീനർ), ബാബു വർഗീസ് (ജനറൽ ക്യാപ്റ്റൻ), രാജൻ മാത്യു (ട്രസ്റ്റി & ഫിനാൻസ് കമ്മറ്റി കൺവീനർ), സുജി ബേബി (സെക്രട്ടറി & പ്രോഗ്രാം കമ്മറ്റി കൺവീനർ) എന്നിവരടങ്ങുന്ന വിപുലമായ കമ്മറ്റി നേതൃത്വം വഹിക്കുന്നു.

## ഹരിത പത്രിക

# പരിസ്ഥിതി സൗഹൃദ ജൈവകൃഷി

**പി. എ. ഐസക്, കുറ്റൂർ**

1. ജൈവവളം കാലിവളം, പിണ്ണാക്കുകൾ, കോഴി വളം, പച്ചില വളങ്ങൾ, കമ്പോസ്റ്റ് വളങ്ങൾ, ബയോഗ്യാസ് സ്ലറി, മത്സ്യവളം ഉപയോഗിക്കണം.
2. മണ്ണിലെ സൂക്ഷ്മ ജീവികൾ നശിക്കാതിരിക്കാനും ജലാംശം നഷ്ടപ്പെടാതിരിക്കാനും സൂര്യനിൽ നിന്നും അൾട്രാവയലറ്റ് രശ്മികൾ ഭൂമിയിൽ പതിക്കാതിരിക്കുവാനും പുതയിട്ട് സംരക്ഷിക്കണം.
3. ഓരോ വർഷവും ഒരേ വിളകൾ തന്നെ ചെയ്യാതെ മാറ്റി മാറ്റി കൃഷിചെയ്യണം.
4. കൃഷിയിലെ ഫലം എടുത്ത ശേഷം ശേഷിക്കുന്ന ജൈവ വസ്തുക്കൾ തീകത്തിക്കാതെ മണ്ണിലേക്ക് തന്നെ ചേർക്കണം.
5. മിശ്രവിളകൾക്ക് മുൻതൂക്കം കൊടുക്കണം.
6. മഴവെള്ളം ഒലിച്ചുപോകാതെ മണ്ണിലേക്ക് ഇറക്കണം.

**2. ജൈവ വളം ഉപയോഗിക്കുന്നതുകൊണ്ടുള്ള ഗുണങ്ങൾ**

1. മണ്ണിന്റെ ഘടന നന്നാവുന്നു.
2. ജലനഷ്ടം കുറയുന്നു.
3. മണ്ണിലെ ജൈവരാസ പ്രവർത്തനങ്ങൾക്ക് കാരണക്കാരായ സൂക്ഷ്മജീവികളുടെ വളർച്ചയ്ക്കും പ്രവർത്തനത്തിനും ആവശ്യമായ ഊർജ്ജത്തിന്റെ സ്രോതസ്സായി വർത്തിക്കുന്നു.
4. ധാരാളം ജൈവ വളങ്ങൾ ചേർക്കുന്ന മണ്ണിൽ സൂക്ഷ്മ മൂലകങ്ങളുടെ കുറവ് അനുഭവപ്പെടുന്നില്ല.
5. ചെടികൾക്ക് വലിച്ചെടുക്കാൻ കഴിയാത്ത രൂപത്തിൽ മണ്ണിൽ സ്ഥിതി ചെയ്യുന്ന മൂലകങ്ങളെ അണുജീവികളുടെ പ്രവർത്തനം ത്വരിതപ്പെടുത്തി ചെടികൾക്ക് ലഭ്യമാകുന്നു.
6. ചെടികളുടെ കീടരോഗപ്രതിരോധ ശേഷി വർദ്ധിക്കുന്നു.

**3. ഫിഷ് ആമിനോ**

സസ്യങ്ങളിൽ കീടപ്രതിരോധത്തിനും കരുത്തോടെ ഉള്ള വളർച്ചയ്ക്കും വീട്ടിൽ ചെയ്യാവുന്ന ഒരു കൂട്ടാണ് ഫിഷ് ആമിനോ. ഒരു കിലോ മത്തി (ചാള), ഒരുകിലോ ശർക്കര എന്നിവയാണ് ചേരുവകൾ മത്തി ചെറു കഷണങ്ങളായി മുറിച്ച് ശർക്കരയുമായി ചേർത്ത് വായു കടക്കാത്ത നല്ല അടപ്പുള്ള പ്ലാസ്റ്റിക് പാത്രത്തിൽ ഇടുക. വെള്ളം ഒഴിക്കരുത്. (5 ലിറ്റർ ബാറ്ററി വെള്ളം വരുന്ന ജാർപോലെ ഉള്ള പാത്രം ഉത്തമമാണ്) 20 മുതൽ 30 ദിവസത്തിനകം ഫിഷ് ആമിനോ തയാറാകും. മൂടി തുറന്നാൽ കൊഴുത്ത പഞ്ചാമൃതത്തിന്റെ മണമുള്ള ദ്രാവകമായിരിക്കും. കൊതുകുവലപോലെ കണ്ണകലമുള്ള തുണിയിൽ അരിച്ച് കുപ്പിയിൽ ആറു മാസംവരെ സൂക്ഷിക്കാം. രണ്ടുമില്ലി 1 ലിറ്റർ വെള്ളത്തിൽ ചേർത്ത് വൈകുന്നേരങ്ങളിൽ സ്പ്രേ ചെയ്യുക. 5 മില്ലി ലിറ്റർ 1 ലിറ്റർ വെള്ളത്തിൽ ചേർത്ത് സസ്യങ്ങളുടെ ചുവട്ടിലും ഒഴിക്കാം.

**4. എഗ്ഗ് ആമിനോ**

ഒരു ഗ്ലാസ് / പ്ലാസ്റ്റിക് പാത്രത്തിൽ നാലഞ്ച് കോഴിമുട്ട ഇറക്കി വയ്ക്കുക. മുട്ട മുങ്ങി കിടക്കത്തക്കവണ്ണം ചെറുനാരങ്ങാനീര് ഒഴിക്കുക. രണ്ടാഴ്ച കഴിഞ്ഞ് സ്പൂൺവച്ച് ഇളക്കി യോജിപ്പിക്കുക. ഒരു കിലോ ശർക്കര തിളപ്പിച്ച് പാനിയാക്കി തണുത്തതിനു ശേഷം ഒഴിച്ച് യോജിപ്പിക്കുക. അഞ്ച് ദിവസം കഴിഞ്ഞ് ഉപയോഗിക്കാം. അഞ്ച് മില്ലി ഒരു ലിറ്റർ വെള്ളത്തിൽ സസ്യങ്ങളിൽ വൈകുന്നേരങ്ങളിൽ തളിക്കാം. കൂടുതൽ പുഷ്പിക്കുന്നതിനും ആരോഗ്യത്തോടെ ഉള്ള വളർച്ചയ്ക്കും പ്രയോജനപ്പെടും.

## നിരാലംബരുമായി ഒരു ദിനം



മംഗലം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ സെന്റ് ജോർജ്ജ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ "നിരാലംബരുമായി ഒരു ദിനം" എന്ന പരിപാടി മാർ ഒസ്താത്തിയോസ് തിരുമേനിയാൽ സ്ഥാപിതമായ പാണ്ടനാട് ശാന്തിതീരം പെയിൻ ആന്റ് പാലിയേറ്റീവ് സെന്ററിൽ വച്ച് നടത്തപ്പെട്ടു. അന്നേദിവസം അവരോടൊപ്പം ചിലവഴിക്കുകയും ഓണസദ്യ കഴിക്കുകയും ചെയ്തു. ചെങ്ങന്നൂർ ഭദ്രാസന യുവജന പ്രസ്ഥാന സെക്രട്ടറി ഫാ. റ്റിജു ഏബ്രഹാം ഉത്ഘാടന കർമ്മം നിർവ്വഹിച്ചു. ഫാ. യൂഹാനോൻ, ഇടവക വികാരി ഫാ. തോമസ് വർഗീസ് കടവിൽ ഇടവക സെക്രട്ടറി ലോബു റ്റി. മാത്യു യുവജനപ്രസ്ഥാനം സെക്രട്ടറി നിബു റ്റി.മാത്യു തുടങ്ങിയവർ പ്രസംഗിച്ചു.




ബഹു. സഹപ്രവർത്തകരെ,

സൺഡേസ്കൂൾ പ്രവർത്തനങ്ങൾ കുറേക്കൂടി കാര്യക്ഷമമാക്കുവാൻ തക്കവണ്ണം നമ്മുടെ ഭദ്രാസന കൗൺസിൽ കൂടുതൽ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തു വരുന്നു. അടുത്ത അധ്യയന വർഷം മുതൽ ഇവ നടപ്പാക്കുവാനാണ് ഉദ്ദേശിക്കുന്നത്. യൂണിറ്റുതലത്തിൽ അതിന്റേതായ അർത്ഥതലത്തിൽ വളരണമെങ്കിൽ പ്രഥമാദ്ധ്യാപകരുടെയും സഹ അദ്ധ്യാപകരുടെയും മാതാപിതാക്കളുടെയും വിദ്യാർത്ഥികളുടെയും കൂട്ടായ പരിശ്രമം ഉണ്ടാകേണ്ടിയിരിക്കുന്നു. ഓരോ യൂണിറ്റിനും അതിന്റേതായ കർമ്മപദ്ധതികൾ പ്രാവർത്തികമാക്കുവാൻ തക്കവണ്ണം പി. റ്റി. എ. കൂടി ആലോചിച്ച് ചെയ്യുന്നത് വളരെ ഉചിതമായിരിക്കും.

ഇപ്പോൾ ഡിസ്ട്രിക്റ്റ് തലത്തിൽ പ്രസിഡന്റന്മാരുടെ അദ്ധ്യക്ഷതയിൽ യൂണിറ്റുകൾക്ക് പുതിയ ഒരു ദിശാബോധം വരുത്തുവാൻ തക്കവണ്ണം യൂണിറ്റ് സന്ദർശനം ഉൾപ്പെടെ ഡിസ്ട്രിക്റ്റ്തല പ്രവർത്തകർ പല കാര്യങ്ങൾ ചെയ്യുന്നു എന്നത് ശ്രദ്ധേയമാണ്.

**പ്രത്യേകം ശ്രദ്ധിക്കേണ്ടതായ സംഗതികൾ**

1. സഹപാഠ്യമത്സരങ്ങളിൽ നാല് തലത്തിലുള്ള കുട്ടികളുടെ മത്സരങ്ങളാണ് നടത്തപ്പെടുന്നത്. അവരുടെ വയസ്സും ക്ലാസ്സും വിജ്ഞാപന നിർദ്ദേശപ്രകാരം നടപ്പാക്കുവാൻ തക്കവണ്ണം അദ്ധ്യാപകർ ശ്രദ്ധിക്കണം. ജൂനിയർ, സബ്ജൂനിയറിലോ, സീനിയർ ജൂനിയറിലോ മത്സരിക്കുവാൻ പാടില്ല.

2. 11, 12 ക്ലാസ്സുകൾക്ക് ഭദ്രാസനം നടത്തുന്ന ഓറിയന്റേഷൻ ക്ലാസ്സുകളിൽ സംബന്ധിക്കാത്തവരും പ്രൊജക്ട്, അഞ്ച് മണിക്കൂർ ക്ലാസ്സുകൾ എന്നിവ വിജ്ഞാപനത്തിൽ പറയുന്നതുപോലെ പ്രവർത്തിക്കാത്തവരെ ഒരു സങ്കോചവും കൂടാതെ പരീക്ഷയ്ക്ക് ഇരുത്തുന്നതും ആപ്ലിക്കേഷനിൽ പ്രഥമാദ്ധ്യാപകൻ ഒപ്പിടുന്നതും ശരിയായ സംഗതികളല്ല. എല്ലാ യൂണിറ്റ് പ്രഥമാദ്ധ്യാപകർ ശരിയായ റെക്കോർഡുകൾ സൂക്ഷിക്കുന്നതിലുള്ള അപാകതയാണ് ഇതിന് പ്രധാന കാരണം.

3. പ്രൊജക്ട്: ഉപന്യാസം പോലെയും വിഷയവും അതിലെ ഉള്ളടക്കവും തമ്മിൽ യാതൊരു ബന്ധവും ഇല്ലാതെ, ചുമതലക്കാർ അതിൽ ശ്രദ്ധിക്കാതെ ഇൻസ്പെക്ടർവശം കൊടുക്കുന്നത് ഭൂഷണമല്ല.

4. ഓറിയന്റേഷൻ ക്ലാസ്സിൽ ഇനിയും പങ്കെടുക്കുവാൻ സാധിക്കാത്തവർ 2016 നവംബർ 19-ാം തീയതി ദേവലോകം കാതോലിക്കേറ്റ് അരമനയോടനുബന്ധിച്ചുള്ള OSSAEയിൽ വെച്ച് നടത്തപ്പെടുന്ന ക്ലാസ്സിൽ പങ്കെടുക്കുവാൻ അവസരം ഉണ്ടാകും. 10% രൂപാ രജിസ്ട്രേഷൻ ഫീസ് കൂടി നൽകേണ്ടതാണ്.

5. ഭദ്രാസനതല സഹപാഠ്യ മത്സരങ്ങൾ പുത്തൻകാവ് ഹയർ സെക്കൻഡറി സ്കൂളിൽ വെച്ച് നടത്തപ്പെട്ടു. ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭിച്ചവർ സൗത്ത് സെൻട്രൽ സോൺ മത്സരം നടത്തപ്പെടുന്ന മാവേലിക്കര, തഴക്കര എം. എസ്. എം. സ്കൂളിൽവെച്ച് നവംബർ 12-ാം തീയതി ശനിയാഴ്ച രാവിലെ 9 മണിക്കു മുമ്പായി എത്തിച്ചേരേണ്ടതാണ്.

6. ഇപ്പോൾ 11-ാം ക്ലാസ്സിൽ പഠിക്കുന്ന റഗുലർ വിദ്യാർത്ഥികളുടെ പേര്, ഇൻസ്ട്രക്റ്റർമാർവശം ഒക്ടോബർ 31-ാം തീയതിക്കു മുമ്പ് ഹെഡ്മാസ്റ്റർമാർ ഏൽപ്പിക്കേണ്ടതാണ്.

7. പ്രൈവറ്റായി 12-ാം ക്ലാസ് എഴുതുന്നവരും പ്രൊജക്ടും, ഓറിയന്റേഷൻ ക്ലാസ്സും 5 മണിക്കൂർ വിവിധ ക്ലാസ്സും എടുക്കേണ്ടതാണ്.

**ഏകദിന സമ്മേളനം**

ഉമയാറ്റുകര ഡിസ്ട്രിക്റ്റ് അദ്ധ്യാപക ഏകദിന സമ്മേളനം തിരുവൻവണ്ടൂർ സെന്റ് ജോർജ്ജ് ഇടവകയിൽവെച്ച് നടത്തപ്പെട്ടു. ബഹു. ജാൾസൺ പി. ജോർജ്ജ് അച്ചന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ട സമ്മേളനത്തിൽ ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. മാത്യു വർഗീസ്, ഫാ. വിമൽ മാമ്മൻ ചെറിയാൻ (ഡി. പ്രസിഡന്റ്), ബഹു. ഗീവർഗീസ് ശാമുവേൽ അച്ചൻ (മുൻ ഡി. പ്രസിഡന്റ്), ഭദ്രാസന സെക്രട്ടറി ശ്രീ. സി. എം.തോമസ്, ഭദ്രാസന കൗൺസിൽ അംഗങ്ങൾ എല്ലാവരും സംബന്ധിക്കുകയുണ്ടായി. വളരെ വിജയപ്രദമായ നിലയിൽ സമ്മേളനത്തിന് ആതിഥേയത്വം നൽകിയ വികാരി, മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, ഇടവകാംഗങ്ങൾ എന്നിവർക്കും നന്ദി അറിയിക്കുന്നു.

കൗൺസിലിനുവേണ്ടി,

**വർഗീസ് ജി.** (ഡയറക്ടർ)